

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




Vol. 08 No. 11 THE ONLINE OFFICIAL NEWS BULLETIN 2025 March 13


## SEASON OF GREAT LENT | വലിയ നോമ്പുകാലം | ܥܕܢܐ ܕܨܘܡܐ ܪܒܐ

| ܚܕܒܫܒܐ SUNDAY | ܬܪܝܢ ܒܫܒܐ MONDAY | ܬܠܬܐ ܒܫܒܐ TUESDAY | ܐܪܒܥܐ ܒܫܒܐ WEDNESDAY | ܚܡܫܐ ܒܫܒܐ THURSDAY | ܥܪܘܒܬܐ FRIDAY | ܫܒܬܐ SATURDAY |
|---|---|---|---|---|---|---|
| 16 Mshari'o (Paralytic) 3rd Sunday of Great Lent 3 | 17 63rd Mem. of Paulose Mar Severios Metropolitan (Kunnamkulam Arthat Puthen Palli) 7 | 18 3 | 19 95th Mem. of Sleeba Mar Osthathios Metropolitan (Kunnamkulam Arthat Puthen Palli) 7 | 20 3 | 21 7 | 22 140th Mem. of Konattu Geevarghese Mar Julios Metropolitan (Pampakuda Valiya Pally) 3 |



യാക്കര സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയിൽ നടന്ന പൊതുസമ്മേളനം പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ ഉദ്ഘാടനം ചെയ്യുന്നു.



പാലക്കാട് എലപ്പുള്ളിയിൽ മദ്യനിർമാണശാല സ്ഥാപിക്കാനുള്ള സംസ്ഥാന സർക്കാരിന്റെ നീക്കത്തിൽ പ്രതിഷേധിച്ച് ക്രൈസ്തവ കൂട്ടായ്മയായ അസംബ്ലി ഓഫ് ക്രിസ്ത്യൻ ട്രസ്റ്റ് സർവീസസ് നടത്തിയ 'എലപ്പുള്ളി പോരാട്ടം' ജനകീയ സമരം പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ ഉദ്ഘാടനം ചെയ്യുന്നു.



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ പ്രതിനിധി സംഘം റഷ്യൻ ഓർത്തഡോക്സ് സഭാതലവൻ പരിശുദ്ധ കിറിൽ പാത്രിയർക്കീസുമായി കൂടിക്കാഴ്ച്ച നടത്തി.




പരിശുദ്ധ സഭയുടെ മുംബൈയിലെ നവീകരിച്ച ഫ്ളാറ്റിന്റെ കൂദാശാ കർമ്മം പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ നിർവ്വഹിച്ചു.

## മലങ്കരസഭയിൽ സമാധാനത്തിന് തുരങ്കംവെക്കാനുള്ള വിമതശ്രമങ്ങൾക്ക് സർക്കാർ കുടപിടിക്കുന്നു: ഓർത്തഡോക്സ് സഭ

1) മലങ്കരസഭ ഒരു പരമാധികാര ട്രസ്റ്റാണ്. ആ ട്രസ്റ്റ് എന്നും നിലനിൽക്കും. അതിന് ഒരു ഭരണസംവിധാനം 1934-ലെ ഭരണഘടന മുഖാന്തിരം ഉണ്ട്. സമാന്തരമായ ഒരു ഭരണസംവിധാനം മലങ്കരസഭയിൽ അനുവദിക്കപ്പെടുന്നതല്ല (സുപ്രീംകോടതി ഉത്തരവ് 2017 ജൂലൈ 3, പേജ് 219).

2) As the 1934 Constitution is valid and binding upon the Parish Churches, it is not open to any individual Church, to decide to have their new Constitution like that of 2002 in the so-called exercise of right under Articles 25 and 26 of the Constitution of India. It is also not permissible to create a parallel system of management in the churches under the guise of spiritual supremacy of the Patriarch.

1934-ലെ ഭരണഘടന സാധുവാണ്; ഇടവകപ്പള്ളികളെ ബന്ധിക്കുന്നതാണ്. ഇക്കാരണത്താൽ, ഇൻഡ്യൻ ഭരണഘടനയുടെ 25, 26 അനുച്ഛേദങ്ങൾ നൽകുന്ന അവകാശങ്ങളുടെ പ്രയോഗം എന്നു പറഞ്ഞു കൊണ്ട് ഒരു പള്ളിക്കും അവരുടെ 2002-ലെ പുതിയ ഭരണഘടന പോലുള്ള ഭരണഘടനയുണ്ടാകണമെന്ന് നിശ്ചയിക്കാവുന്നതല്ല. പാത്രീയർക്കീസിന്റെ ആത്മീയ മേൽക്കോയ്മയുടെ മറവിൽ പള്ളികളിൽ സമാന്തര ഭരണ സംവിധാനം ഉണ്ടാക്കുക എന്നതും അനുവദനീയമല്ല (സുപ്രീംകോടതി ഉത്തരവ് 2017 ജൂലൈ 3).

(ശേഷം രണ്ടാം പേജിൽ)

Published by Dr. Yuhanon Mar Diascoros Metropolitan on behalf of MOSC Media Department

*(ഒന്നാം പേജിൽ നിന്നും തുടർച്ച)*

മലങ്കരസഭാതർക്കവുമായി ബന്ധപ്പെട്ട് 2017 ജൂലൈ 3-ലെ സുപ്രീംകോടതിയുടെ അന്തിമ ഉത്തരവിന്റെ ഭാഗങ്ങളാണ് മുകളിൽ പ്രതിപാദിച്ചിരിക്കുന്നത്. ഭാരതത്തിന്റെ പരമോന്നത കോടതിയുടെ വിധി എന്നാൽ രാജ്യത്തിന്റെ നിയമമാണ്. ആ നിയമപ്രകാരം മലങ്കരയിൽ സമാന്തര ഭരണത്തിന് കോടതി അറുതി വരുത്തിയതുമാണ്. കോടതി വിധി അനുസരിച്ച് സമാധാനം പുനഃസ്ഥാപിക്കാൻ വീട്ടുവീഴ്ച്ചകൾക്ക് ഓർത്തഡോക്സ് സഭ എക്കാലത്തും സന്നദ്ധമാണ്. എന്നാൽ മലങ്കരസഭയിലെ സമാധാന അന്തരീക്ഷത്തെ പാടേ തകർക്കുന്ന നീക്കങ്ങളാണ് ഇപ്പോൾ നടക്കുന്നത്. സമാന്തര ഭരണത്തിന് കോടതി അറുതി വരുത്തിയിട്ടും വീണ്ടും അധികാര കേന്ദ്രങ്ങൾ സ്ഥാപിക്കാൻ ശ്രമിക്കുന്നത് നീതി-ന്യായ വ്യവസ്ഥിതിയോടുള്ള വെല്ലുവിളിയാണ്. ഇത്തരം നിയമവിരുദ്ധ പ്രവർത്തനങ്ങളെ സംസ്ഥാന സർക്കാർ പിന്തുണക്കുന്നതിലുള്ള കടുത്ത പ്രതിഷേധം മലങ്കരസഭ രേഖപ്പെടുത്തുന്നു.

മലങ്കരസഭയിലെ സമാധാനത്തിന് വിള്ളൽ വീഴ്ത്തുന്ന നീക്കമാണ് ഈ മാസം ലബനോനിൽ നടക്കുമെന്ന് പറയപ്പെടുന്ന ബദൽ കാതോലിക്കാ വാഴിക്കൽ ചടങ്ങ്. ഈ സമാന്തരഭരണത്തെ ആശീർവദിക്കാൻ നിയമ മന്ത്രിയടക്കം 7 പേരാണ് സർക്കാർ ചെലവിൽ വിദേശത്തേക്ക് പോകുന്നത്. ഭരണഘടനയോടുള്ള കൂറും വിധേയത്വവും പ്രഖ്യാപിച്ച് അധികാരമേറ്റവർ രാജ്യത്തെ നിയമത്തെ കണ്ടില്ലെന്ന് നടിക്കുന്നത് ഉന്നതമായ ജനാധിപത്യമൂല്യങ്ങളോടുള്ള അവഹേളനമായി മാത്രമേ കാണാൻ കഴിയൂ. സംസ്ഥാനത്തെ നിയമമന്ത്രി തന്നെ നിയമലംഘനത്തിന് കൂട്ടുനിൽക്കുന്നുവെന്നത് ആശങ്കാജനകമാണ്. ഭാരതമെന്ന മതേതര രാജ്യത്ത് വോട്ടുബാങ്ക് രാഷ്ട്രീയം മാത്രം ലക്ഷ്യം വെച്ച് നടത്തുന്ന ഈ പരസ്യ പ്രീണനം പൊതുസമൂഹം തിരിച്ചറിയും. എറണാകുളത്തിന് പുറത്തുള്ള 13 ജില്ലകൾ കൂടി ചേരുന്നതാണ് കേരളമെന്ന് പ്രീണന രാഷ്ട്രീയ നേതൃത്വങ്ങൾ മറക്കരുത്.

സംസ്ഥാന സർക്കാരിന്റെ ധൂർത്തിനെതിരെ ദിവസേന പ്രതികരിക്കുന്നവരാണ് കേരളത്തിലെ പ്രതിപക്ഷം. തുച്ഛമായ വേതനത്തിന് വേണ്ടി തലസ്ഥാന നഗരിയിൽ ആശാ വർക്കർമാർ നടത്തുന്ന സമരത്തെ പിന്തുണയ്ക്കുന്ന പ്രതിപക്ഷവും ചൂണ്ടിക്കാട്ടുന്നത് സർക്കാർ ധൂർത്ത് ഒഴിവാക്കണമെന്നാണ്. അങ്ങനെയെങ്കിൽ പൊതു ഖജനാവിലെ ജനങ്ങളുടെ പണമെടുത്ത് നിയമവിരുദ്ധമായ ചടങ്ങിൽ പങ്കെടുക്കാൻ സർക്കാർചെലവിൽ പ്രതിനിധികളെ വിദേശത്തേക്ക് അയക്കുന്നതിൽ പ്രതിപക്ഷത്തിന്റെ നിലപാട് എന്താണ്? വെയിലേറ്റ് തളർന്ന ആശമാരുടെ തലയ്ക്ക് മുകളിലൂടെയല്ലേ വിമാനത്തിൽ യു.ഡി.എഫ് പ്രതിനിധികളടക്കം സ്വകാര്യചടങ്ങിന് പോകുന്നത്. ജനങ്ങളുടെ നികുതിക്കാശ് ഇതിനായി വിനിയോഗിക്കുന്നതിനെ പ്രതിപക്ഷവും പിന്തുണയ്ക്കുന്നുണ്ടോ എന്നറിയാൻ സഭ ആഗ്രഹിക്കുന്നു.

സഭയ്ക്ക് രാഷ്ട്രീയമില്ല. എല്ലാ രാഷ്ട്രീയപാർട്ടികളോടും സമദൂര നിലപാടാണ് എക്കാലത്തും സ്വീകരിച്ചിട്ടുള്ളത്. എന്നാൽ അത് മലങ്കര ഓർത്തഡോക്സ് സഭയുടെ ബലഹീനതയായി കാണരുതെന്ന് വിനീതമായി ഓർമ്മിപ്പിക്കുന്നു.

ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറോസ് മെത്രാപ്പോലീത്ത (മാധ്യമ വിഭാഗം തലവൻ), വൈദിക ട്രസ്റ്റി ഫാ. ഡോ. തോമസ് വർഗീസ് അമയിൽ, അൽമായ ട്രസ്റ്റി റോണി വർഗീസ് ഏബ്രഹാം, അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ, സഭാ വക്താവ് മലങ്കര മൽപ്പാൻ ഫാ. ഡോ. ജോൺസ് ഏബ്രഹാം കോനാട്ട് റീശ് കോർഎപ്പിസ്കോപ്പാ എന്നിവർ പത്രസമ്മേളനത്തിൽ പങ്കെടുത്തു.




**ബോംബെ ഭദ്രാസനത്തിനു കീഴിലെ കല്യാൺ സെന്റ് തോമസ് ഇംഗ്ലീഷ് സ്കൂളിന്റെ പുനർ നിർമ്മിച്ച വിങ്ങിന്റെ കൂദാശ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവ നിർവഹിച്ചു.**



**മലങ്കര ഓർത്തഡോക്സ് സഭ മദ്യ വർജ്ജന സമിതിയുടെ സൗത്ത് സോൺ റീജിയണൽ സമ്മേളനവും ബോധനം കൊട്ടാരക്കര പുനലൂർ ഭദ്രാസനതല പ്രവർത്തനാരംഭവും കിഴക്കെത്തെരുവ് സെന്റ് ജോർജ് വലിയപള്ളിയിൽ യൂഹാനോൻ മാർ പോളികാർപ്പോസ് ഉദ്ഘാടനം ചെയ്തു. ഡോ. ഗീവർഗീസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്ത അധ്യക്ഷത വഹിച്ചു.**



**യുവജനപ്രസ്ഥാനം കോട്ടയം ഭദ്രാസന വലിയ നോമ്പ് 'തണൽ പ്രാർത്ഥനാ സംഗമത്തിന്റെ ഉദ്ഘാടനം ഡോ. യൂഹാനോൻ മാർ ദിയസ്കോറോസ് നിർവ്വഹിച്ചു.**




**ഇടുക്കി ഓർത്തഡോക്സ് മെഡിക്കൽ സെന്ററിന്റെ നവീകരണ പ്രവർത്തനങ്ങൾക്ക് തുടക്കം കുറിച്ചുകൊണ്ട് മോഹൻലാൽ ഇടുക്കി ഓർത്തഡോക്സ് മെഡിക്കൽ മിഷൻ ലോഗോ കോവിൽമല രാജാവ് രാമൻ രാജമന്നനു നല്കി പ്രകാശനം ചെയ്തു.**



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH








ഈ നോമ്പിൽ നമ്മുടെ ജീവന് അത്ര ആവശ്യമില്ലാത്ത വിലയേറിയ ഭക്ഷണസാധനങ്ങളും ആഡംബരവേഷങ്ങളും മറ്റ് ഉപഭോഗവസ്തുക്കളും വാങ്ങുന്നത് ഒഴിവാക്കാം. നമ്മുടെ ആഹാരം എത്ര ലളിതമാണെങ്കിലും അത് കഴിക്കുന്നതിനുമുമ്പ് ഏതാനും നിമിഷങ്ങൾ പ്രാർഥനാപൂർവം സ്രഷ്ടാവായ ദൈവത്തെയും ആ ഭക്ഷണത്തിന്റെ പുറകിൽ അധ്വാനിച്ച സകല മനുഷ്യരെയും ഓർത്ത്, നന്ദിയോടെ കഴിക്കാം.

കഴിഞ്ഞ ദിവസം ഒരു സ്നേഹിതന്റെ വീട്ടിൽ ചെന്നപ്പോൾ അവരുടെ തോട്ടത്തിൽ വളർത്തുന്ന ഒരു ചെടി കാണിച്ചുതന്നു. അതിൽ നിറയെ ഏതാണ്ട് പഴുത്ത കാന്താരിമുളകുപോലെയുള്ള ചെറിയ പഴങ്ങളുണ്ട്. അതിലൊരെണ്ണം പറിച്ചുതിന്നാൻ അവരെന്നെ ക്ഷണിച്ചു. നേരിയ മധുരമുള്ള ചുവന്ന പഴം. തിന്നു കഴിഞ്ഞപ്പോൾ അൽപം നാരങ്ങാനീരു രുചിക്കാൻ തന്നു. നല്ല മധുരം! പിന്നെ കയ്പുള്ള പാവക്കായുടെ ഒരു കഷണം തന്നു. അതിനും മധുരം! എനിക്ക് അദ്ഭുതം. ”ഇതാണ് മിറക്കിൾഫ്രൂട്ട് – അദ്ഭുതപ്പഴം.” എന്റെ സ്നേഹിതൻ പറഞ്ഞു. ഇതു കഴിച്ചിട്ട് കുറെ സമയത്തേക്ക് മധുരമില്ലാത്ത എന്തു തിന്നാലും അത് മധുരമയമാകും. ഇതിന്റെ രാസവിദ്യ അന്വേഷിച്ചപ്പോൾ, ’മിറക്യൂലിൻ’ എന്നൊരു ഗ്ലൈക്കോ പ്രോട്ടീൻ ആ പഴത്തിൽ ഉണ്ടെന്നും, അതിന്റെ തന്മാത്രകൾ നമ്മുടെ നാവിന്റെ രസമുകുളങ്ങളെ പൊതിയുമ്പോൾ, കഴിക്കുന്നതെല്ലാം മധുരിക്കുമെന്നും പഠിച്ചു.

നോമ്പിനും പ്രാർഥനയ്ക്കും മധുരമുണ്ടെന്ന് പറയുന്ന മിസ്റ്റിക്കുകളായ പല ഗുരുക്കന്മാർ കിഴക്കും പടിഞ്ഞാറുമുള്ള ക്രിസ്തീയ പാരമ്പര്യത്തിൽ ഉണ്ടായിട്ടുണ്ട്. ഉപവാസവും പ്രാർഥനയും മൂലം അവർക്ക് ലഭ്യമായ ദൈവസ്നേഹത്തിന്റെയും ആർദ്രതയുടെയും മാധുര്യമാണത്. ’നോമ്പിന്റെയും പ്രാർഥനയുടെയും രുചി കിട്ടിയാൽ ലോകത്തിന്റെ രുചികളൊക്കെ നമുക്കു നിരസിക്കാനാവും’ എന്ന് സുറിയാനി പാരമ്പര്യത്തിലെ പുരാതന പ്രാർഥനകളിൽ സൂചിപ്പിക്കുന്നുണ്ട്. ഇതൊരു തരം മിറക്കിൾ ഫ്രൂട്ടുപോലെയാണ്. ഈ ലോക ജീവിതത്തിന്റെ കയ്പും പുളിയും, കണ്ണീരും കഷ്ടതകളുമൊക്കെ നമുക്കുണ്ടെങ്കിലും, അവയുടെമേൽ സഹനത്തിന്റെയും പ്രത്യാശയുടെയും ധൈര്യത്തിന്റെയും മധുരപ്രോട്ടീൻ പുരട്ടാൻ നമ്മെ സഹായിക്കുന്നതാണ് നോമ്പും പ്രാർഥനയും. സാമ്പത്തിക ഞെരുക്കങ്ങളുടെയും രോഗത്തിന്റെയും വലിയ കുടുംബഭാരങ്ങളുടെയും നിരാശാജനകമായ നിഴലിലൂടെ നാം നടക്കുമ്പോഴും, നമ്മുടെ സ്രഷ്ടാവും പരിപാലകനുമായ ദൈവത്തിന്റെ സ്നേഹസ്പർശനങ്ങളുടെ മാധുര്യം നുകരാൻ നമുക്കു കഴിയും. അതുകൊണ്ടാണ് ”കൂരിരുളിൻ താഴ്‌വരയിലൂടെ നടക്കേണ്ടി വന്നാലും, ഞാൻ ഒരനർഥവും ഭയപ്പെടുകയില്ല; അവിടുന്ന് എന്നോടുകൂടെ നടക്കുന്നുവല്ലോ” എന്ന് സങ്കീർത്തനക്കാരൻ സധൈര്യം പാടുന്നത് (സങ്കീ. 23:4). ”ദൈവം നല്ലവൻ എന്ന് രുചിച്ചറിവിൻ” (സങ്കീ. 34:8) എന്നും പറയുന്നു.

രുചി എന്ന സംസ്കൃതവാക്കിന് പ്രകാശം, തിളക്കം, ഇഷ്ടം എന്നൊക്കെ അർഥമുണ്ട്. എന്നാൽ ഭക്ഷണപാനീയങ്ങളുമായി ബന്ധപ്പെട്ട് നാവിലൂടെ തിരിച്ചറിയുന്ന അനുഭവമാണ് നമുക്ക് രുചി. നമ്മുടെ സാധാരണ ഭാഷയിൽ നല്ല രുചിയും ചീത്ത രുചിയും തമ്മിൽ നാം വേർതിരിച്ചു കാണാറുണ്ട്. നാവ് മാത്രമല്ല; കാഴ്ച, കേൾവി, ഗന്ധം, സ്പർശനം എന്നീ മറ്റ് ഇന്ദ്രിയ ഗ്രഹണങ്ങളിലും നാം നല്ലതും ചീത്തയും തമ്മിൽ വ്യത്യാസം കൽപിക്കുന്നു. സുഗന്ധവും ദുർഗന്ധവുംപോലെ, സുരുചിയും അരുചിയുംപോലെ നന്മയും തിന്മയും തമ്മിൽ നാം വേർതിരിക്കുന്നു.

ഭക്ഷണത്തിൽ മാത്രമല്ല, നമ്മുടെ സാംസ്കാരിക മണ്ഡലത്തിലും രുചി എന്ന വാക്കിനർഥമുണ്ട്. സ്നേഹം, കരുണ, സഹാനുഭൂതി, പ്രത്യാശ, പങ്കുവയ്ക്കൽ, നീതി തുടങ്ങിയ മാനുഷികമൂല്യങ്ങളെ ഉയർത്തിക്കാട്ടുന്ന കലകളും സാഹിത്യവും സിനിമയും നമുക്കു നല്ല രുചി പ്രദാനം ചെയ്യും. ഇത് ’ജീവന്റെ സംസ്കാര’മാണ്. മറിച്ച് അക്രമവും, ആസക്തികളും, അനീതിയും വളർത്തുന്ന സംസ്കാരം നമുക്ക് വർജ്യമാണ്; ‘മരണത്തിന്റെ സംസ്കാര’മാണത്.

നല്ല രുചിയും പോഷകവുമുള്ള ഭക്ഷണം മാത്രം കഴിച്ചു വളരുന്ന ഒരു കുട്ടിക്ക് മോശമായ ഭക്ഷണം കൊടുത്തുനോക്കൂ. പെട്ടെന്ന് ആ കുട്ടിക്ക് അതിന്റെ വ്യത്യാസം തിരിച്ചറിയാം. ചീത്ത ഭക്ഷണം ആ കുട്ടി നിരസിക്കുകയും ചെയ്യും. ഇതുപോലെയാണ് നമ്മുടെ സംസ്കാരവും. സാത്വികമായ കുടുംബസംസ്കാരത്തിൽ വളരുന്ന കുട്ടികൾക്ക് ദുർരുചിയുള്ള സംസ്കാരത്തെ തിരിച്ചറിയാനും ഒരളവുവരെ നിരസിക്കാനും കഴിയും.

നോമ്പിന്റെ പ്രധാനലക്ഷ്യം വ്യക്തിയുടെ അനുതാപവും മാനസാന്തരവും മാത്രമല്ല, ഒരു പുതിയ മനുഷ്യസംസ്കാരം സൃഷ്ടിക്കുകയെന്നതു കൂടിയാണ്. നമ്മുടെ ആസക്തികളെ പ്രാർഥനയോടും ദൈവസ്നേഹത്തോടും കൂടി നിയന്ത്രിക്കാൻ കഴിഞ്ഞാൽ, അത് വ്യക്തിപരമായി നമുക്കു മാത്രമല്ല, നമ്മുടെ സമൂഹത്തിനു കൂടി പുതിയ പ്രകാശത്തിന്റെ വാതായനങ്ങൾ തുറക്കുകയാണ്. ഇപ്പോൾ, ആർത്തിയും ആർജനാസക്തിയും അവ സൃഷ്ടിക്കുന്ന അക്രമവും വഞ്ചനയുമാണ് നാം ചുറ്റുപാടും കാണുന്നത്. നമ്മുടെ യുവജനങ്ങൾ ലഹരിക്കും അക്രമത്തിനും അടിമപ്പെടുന്നതിന് ഒരു കാരണം ഈ തെറ്റായ സാംസ്കാരികാന്തരീക്ഷമാണ്. നന്മയുടെയും ലളിതജീവിതത്തിന്റെയും പുതിയ രുചി നാം സൃഷ്ടിച്ചാൽ സമൂഹത്തിനും മാറ്റം വരും. അതുകൊണ്ട് നാം നോമ്പിനെയും പ്രാർഥനയെയും വളരെ വ്യക്തിപരമായ അനുഷ്ഠാനമായി കരുതരുത്. ഫ്രാൻസിസ് മാർപാപ്പ തന്റെ തിരഞ്ഞെടുപ്പിനുശേഷം ആദ്യം നടത്തിയ അനുഗ്രഹീതമായ പരസ്യപ്രബോധനത്തിൽ ഇങ്ങനെ പറഞ്ഞു: ”നമുക്ക് ഓരോരുത്തർക്കുംവേണ്ടി പരസ്പരം പ്രാർഥിക്കാം... നമുക്ക് സർവ ലോകത്തിനും വേണ്ടി പ്രാർഥിക്കാം... എന്നെയും അനുഗ്രഹിക്കണമേ എന്നു നിങ്ങൾ കർത്താവിനോടു പ്രാർഥിക്കണം.”

ഈ നോമ്പിൽ നമ്മുടെ ജീവന് അത്ര ആവശ്യമില്ലാത്ത വിലയേറിയ ഭക്ഷണസാധനങ്ങളും ആഡംബരവേഷങ്ങളും മറ്റ് ഉപഭോഗവസ്തുക്കളും വാങ്ങുന്നത് ഒഴിവാക്കാം. നമ്മുടെ ആഹാരം എത്ര ലളിതമാണെങ്കിലും അത് കഴിക്കുന്നതിനുമുമ്പ് ഏതാനും നിമിഷങ്ങൾ പ്രാർഥനാപൂർവം സ്രഷ്ടാവായ ദൈവത്തെയും ആ ഭക്ഷണത്തിന്റെ പുറകിൽ അധ്വാനിച്ച സകല മനുഷ്യരെയും ഓർത്ത്, നന്ദിയോടെ കഴിക്കാം. പരാതിയും അതൃപ്തിയുമില്ലാതെ നന്ദിയോടും സ്തോത്രത്തോടും കൂടി കഴിക്കുന്ന ലളിതഭക്ഷണത്തിന്റെ രുചി ഒന്നുവേറെയാണ്. ❑

# ദരിദ്രരോടുള്ള സുവിശേഷം


## ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ


മനുഷ്യ ജീവിതത്തെ പ്രദീപ്തമാക്കുന്ന സുപ്രധാന ഘടകമാണ് പ്രത്യാശ. ജീവിതത്തിന് ഉറപ്പും സുരക്ഷിതത്വവും പകരുന്ന പ്രത്യാശയിൽ നങ്കൂരമിടുന്ന ആത്മീയ അനുഭവമാണ് (എബ്രാ. 6:19) നോമ്പ്, ഉപവാസങ്ങളിലൂടെ ആർജ്ജിക്കുവാൻ കഴിയുന്നത്. പ്രത്യാശയുടെ തീരത്തെക്കുള്ള തീർത്ഥാടനമായ ക്രിസ്തീയ ജീവിതത്തിൽ ശാരീരികവും മാനസികവുമായി പ്രത്യാശ നഷ്ടപ്പെട്ടു പോകുന്നവരെക്കുറിച്ചുള്ള നമ്മുടെ ഉത്തരവാദിത്വം എപ്രകാരമുള്ളതാണ്.

ക്രിസ്തുവിന്റെ ദൗത്യ നിർവ്വഹണത്തിൽ കാണാതെപോയവരും (Lost), ദരിദ്രരും (Least), എളിയവരും (Last) സുപ്രധാന സ്ഥാനം നേടി. എല്ലാവിധത്തിലുള്ള ഭിന്നശേഷിക്കാരും രോഗികളും ക്രിസ്തു സാന്നിധ്യത്തിൽ പ്രത്യാശയും സന്തോഷവും സുരക്ഷിതത്വവും അനുഭവിച്ചു. ക്രിസ്തു പകർന്ന തിരസ്കൃത സമൂഹത്തോടുള്ള കടപ്പാടുകൾ എപ്രകാരം പുന:നിർണ്ണയിക്കുവാൻ കഴിയും. ക്രിസ്തുവിന്റെ പ്രത്യാശയിൽ നങ്കൂരമിട്ട് ജീവിതത്തെ ക്രമപ്പെടുത്തുമ്പോൾ സനൂഹത്തിൽ ശബ്ദവും സാന്നിധ്യവും നഷ്ടപ്പെട്ടവർക്കും പ്രത്യാശ പകരുവാൻ കടപ്പാടില്ലേ? നല്ല ശമര്യാക്കാരന്റെ കഥയിലൂടെ 'നിങ്ങളും പോയി അങ്ങനെ തന്നെ ചെയ്യുവിൻ' എന്ന ആഹ്വാനം മുറിവേറ്റവർക്ക് പ്രത്യാശ പകരുന്നതിനുള്ളതാണ്.

ഭിന്നശേഷിക്കാരോട് സഭകൾ നീതിപൂർവ്വം ഇടപെടണമെന്നും അവരുടെ സമഗ്രമായ വളർച്ചയ്ക്ക് ആവശ്യമായ വിഭവങ്ങൾ സൃഷ്ടിക്കണമെന്നും അഖില സഭാ ലോക കൗൺസിൽ (WCC) അരനൂറ്റാണ്ടായി ആഹ്വാനം ചെയ്യുകയാണ്. എന്നാൽ ഇന്നുവരെയും സഭയിലും സമൂഹത്തിലും ഭിന്നശേഷിക്കാർ നേരിടുന്ന വെല്ലുവിളികൾ അനുദിനം വർദ്ധിക്കുകയാണ്. ഭിന്നശേഷിക്കാർക്കായി നിരവധി ക്ഷേമ പ്രവർത്തനങ്ങളും നിയമ സംവിധാനങ്ങളും സർക്കാർ രൂപപ്പെടുത്തിയിട്ടുണ്ടെങ്കിലും ഇന്നും ഭിന്നശേഷിക്കാർ പ്രത്യാശ നഷ്ടപ്പെട്ട പാർശ്വവൽക്കരിക്കപ്പെട്ട സമൂഹമായി മാറുന്നു.

സഭയിലും സമൂഹത്തിലും ഭിന്നശേഷിക്കാർ നേരിടുന്ന അവഗണനയും അസമത്വവും ലഘൂകരിക്കുന്നതിനായി ഡിസംബർ മൂന്ന് ഐക്യരാഷ്ട്ര സംഘടന 1992 മുതൽ ലോക ഭിന്നശേഷി ദിനം (Day of persons with disabilities) ആചരിക്കുന്നു. ഇന്ത്യൻ പാർലമെന്റ് ഭിന്നശേഷിക്കാരുടെ അവകാശ നിയമം (Right of persons with disabilities Act 2016) 2016 ലാണ് പാസ്സാക്കുന്നത്. എന്നാൽ വേൾഡ് കൗൺസിൽ ഓഫ് ചർച്ചസിന്റെ (WCC) 1968 ലെ സ്വീഡനിലെ ഉപ്സാലയിൽ നടന്ന നാലാം അസംബ്ലി മുതൽ 'സഭ എല്ലാവരേയും ഉൾക്കൊള്ളണമെന്ന്' ആഹ്വാനം മുഴക്കി.

ലോകാരോഗ്യ സംഘടനയുടെ (WHO) നിർവ്വചനപ്രകാരം *ഭിന്നശേഷി* എന്ന പദത്തിൽ മാനസിക ശാരീരിക പ്രവർത്തനങ്ങൾ അസാധാരണമാകുന്ന അവസ്ഥയാണ് (Impairment). മനുഷ്യൻ എന്ന നിലയിൽ പ്രവർത്തിക്കുന്നതിനുള്ള പരിധിയാണിത് (Disability). ഒരു വ്യക്തിയുടെ പ്രായം, ലിംഗം, സംസ്കാരം എന്നിവയുടെ അടിസ്ഥാനത്തിൽ പ്രവർത്തിക്കുവാൻ കഴിയാതെ വരുന്ന അവസ്ഥയും (Handicap) പൂർണ്ണമായോ ഭാഗികമായോയുള്ള അവയവ അവസ്ഥയും ഭിന്നശേഷിയിൽ പെടുന്നു (Impairment). കാഴ്ച (Visual impairements), കേൾവി (Hearing impairments), ശാരീരിക ചലനശേഷി (Physical mobility impairments), ബുദ്ധിവികാസം (Intellectual impairments) എന്നിവയിലുള്ള വൈവിധ്യങ്ങൾ പൊതുവെ ഭിന്നശേഷിയിൽ ഉൾപ്പെടുന്നു. സാമൂഹ്യപരവും കുടുംബപരവും വ്യക്തിപരവുമായ ജീവിതത്തിൽ സ്വതന്ത്രമായ പ്രവർത്തനങ്ങൾക്ക് പരിമിതിയുള്ളത് *ഭിന്നശേഷിയിൽ* ഉൾപ്പെടുന്നു.

സഭയിൽ ഭിന്നശേഷിക്കാർക്ക് അന്തസ്സോടും അഭിമാനത്തോടും പ്രത്യാശയോടും ജീവിക്കുവാൻ അവസരം ഒരുക്കുന്നതിനെക്കുറിച്ചുള്ള ദീർഘമായ പഠനങ്ങളും കർമ്മ പദ്ധതികളും ആവിഷ്ക്കരിച്ചത് അഖില ലോക സഭാ




**ഭിന്നശേഷിക്കാരെ മനസ്സിലാക്കുവാനും അംഗീകരിക്കുവാനും ഭിന്നശേഷിയോടെ സഭയിലും സമൂഹത്തിലും ആദരിക്കപ്പെടുന്നതിനുമുള്ള സംവിധാനങ്ങൾ ഉണ്ടാകണം. ദരിദ്രരേയും അംഗഹീനരേയും (ലൂക്കോ. 14:21) ഉൾക്കൊള്ളിച്ചുള്ള ശുശ്രൂഷയാണ് യേശു വിഭാവനം ചെയ്തിട്ടുള്ളത്.**


കൗൺസിൽ (WCC) ആണ്. സഭയുടെ ഐക്യവും മാനവ സമൂഹത്തിന്റെ ഐക്യവും (Unity of the Church and Unity of the Humankind) എന്ന ചിന്ത 1971 ൽ പ്രബലപ്പെടുകയും WCC യുടെ അഞ്ചാം അസംബ്ലിയിൽ ഭിന്നശേഷിക്കാരും ദൈവകുടുംബത്തിന്റെ സമ്പൂർണ്ണതയും (The Handicapped and the Wholeness of the Family of God) എന്ന പ്രസ്താവന രൂപപ്പെടുത്തുകയും ചെയ്തു. ഇതിന്റെ അടിസ്ഥാനത്തിൽ 1983 ൽ കാനഡയിലെ വാൻകൂവറിൽ നടന്ന WCC യുടെ ആറാം അസംബ്ലിയിൽ ഭിന്നശേഷിക്കാരായ 21 പേരെ പങ്കെടുപ്പിച്ചു.

ഏഴാം അസംബ്ലി നടന്ന ആസ്ട്രേലിയായിലെ കാൻബറയിലും (1991) ഭിന്നശേഷിക്കാരെക്കുറിച്ച് ചർച്ചകളും പഠനങ്ങളും നടന്നു. തുടർന്ന് 1997 ൽ ഭിന്നശേഷിയുടെ വേദശാസ്ത്രപരവും സാമൂഹിക ശാസ്ത്രപരവുമായ പ്രശ്നങ്ങളെക്കുറിച്ച് (Theological and Sociological Understanding of the issues of Disabilities) പഠനരേഖ ഉണ്ടാക്കി. ഇടവകകൾ ഭിന്നശേഷിക്കാരുടെ സാന്നിധ്യം തിരിച്ചറിയണമെന്നും ശരീരത്തിൽ ബലം കുറഞ്ഞവ എന്നു തോന്നുന്ന അവയവങ്ങൾ തന്നെ ആവശ്യമുള്ളവയാകുന്നു (1 കൊരി. 12:22) എന്ന് പ്രഖ്യാപിക്കുകയും ചെയ്തു.

സിംബാവായിലെ ഹരാരയിൽ (1998) നടന്ന WCC യുടെ ഏഴാമത് അസംബ്ലിയിൽ ഏദൻ എന്ന നെറ്റ്വർക്കിന് (Ecumenical Disability Advocates Networks) രൂപം കൊടുത്തു. WCC യുടെ ഏദൻ ശ്യംഖല (EDAN Network) ഭിന്നശേഷിക്കാർക്കായുള്ള മാതൃകാ പ്രസ്ഥാനമായി രൂപപ്പെട്ടു. WCC യുടെ തുടർന്നുവന്ന ബ്രസീലിലെ പോർട്ട് അലിഗറി (2006), സൗത്ത് കൊറിയായിലെ ബുസാൻ (2013), ജർമ്മനിയിലെ കാൽഷൂർ (2022) അസംബ്ലികളിലും ഭിന്നശേഷിക്കാരെപ്പറ്റിയുള്ള വിവിധ പഠനങ്ങൾ ഉണ്ടായി. 'എല്ലാവരുടെയും എല്ലാവർക്കുമായുള്ള ഒരു സഭ (A Church of All and for All) എന്നതിൽ ഭിന്നശേഷിക്കാരെയും ഉൾക്കൊള്ളുന്ന ഒരു സഭാ ദർശനമാണ് വികസിപ്പിക്കുന്നത്.

ഭിന്നശേഷിക്കാരെ മനസ്സിലാക്കുവാനും അംഗീകരിക്കുവാനും ഭിന്നശേഷിയോടെ സഭയിലും സമൂഹത്തിലും ആദരിക്കപ്പെടുന്നതിനുമുള്ള സംവിധാനങ്ങൾ ഉണ്ടാകണം. ദരിദ്രരേയും അംഗഹീനരേയും (ലൂക്കോ. 14:21) ഉൾക്കൊള്ളിച്ചുള്ള ശുശ്രൂഷയാണ് യേശു വിഭാവനം ചെയ്തിട്ടുള്ളത്. സ്നേഹത്തിലും



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




സാഹോദര്യത്തിലും ഐക്യത്തിലും ഭിന്നശേഷിക്കാരെ ചേർത്തു പിടിക്കുന്നതിനുള്ള വിശാല ഹൃദയം സഭാ വിശ്വാസികളിൽ വളർത്തിയെടുക്കണം.

ഭിന്നശേഷിക്കാർക്ക് 'ചാരിറ്റിയോ' ധനസഹായമോ മാത്രമല്ല വേണ്ടത്. ദൈവത്തിന്റെ സാദൃശ്യവും സ്വരൂപവും ഉൾക്കൊള്ളുന്ന സമ്പൂർണ്ണ വ്യക്തിത്വങ്ങളായി അംഗീകരിക്കപ്പെടണം. ഭിന്നശേഷിക്കാർക്ക് കുടുംബത്തിലും സഭയിലും സമൂഹത്തിലും പ്രാതിനിധ്യവും അംഗീകാരവും ലഭ്യമാകണം.

ഭിന്നശേഷിക്കാരോട് പുലർത്തേണ്ട സമീപനം WCC യുടെ ഏദൻ നെറ്റ്വർക്ക് നൽകുന്ന നിർദ്ദേശങ്ങൾ ശ്രദ്ധേയമാണ് (Anjeline Okola: EDAN-WCC Initiatives on inclusive Church and communities, 2019).

1. ഭിന്നശേഷിക്കാർക്കും സഭാശുശ്രൂഷയുടെ എല്ലാ തലങ്ങളിലും അവസരം നൽകുവാൻ സമീപനം ഉണ്ടാകണം.
2. ഭിന്നശേഷിക്കാർക്കായി മാത്രമുള്ള പദ്ധതികളും സമ്മേളനങ്ങളും എന്ന സമീപനം മാറ്റി എല്ലാവർക്കും തുല്യമായി പ്രവേശനം ലഭിക്കുന്നതിന് അവസരം ഉണ്ടാക്കണം.
3. ഭിന്നശേഷിക്കാർക്കായുള്ള ചാരിറ്റി മാതൃകകളിന്നും ഭിന്നശേഷിക്കാരെ പൊതുധാരയിൽ ഉൾക്കൊള്ളുന്ന 'സാമൂഹിക മാതൃക' (Social Model) വികസിപ്പിക്കണം.

**ഉപസംഹാരം**

യേശു പകർന്ന സുവിശേഷം ഭിന്നശേഷിക്കാർക്ക് ആശ്വാസം പകർന്നു. വലിയ നോമ്പിന്റെ വേദവായനകൾ ശാരീരിക വൈകല്യം നേരിടുന്നവരുടെ ദുരിതവും വിമോചനവും അവതരിപ്പിക്കുന്നതാണ്. അവർക്ക് മനസിന്റെയും ശരീരത്തിന്റെയും ആരോഗ്യം വീണ്ടെടുക്കുവാൻ കഴിയുന്നു. സാമൂഹികമായി തിരസ്കൃതരായവരെ ചേർത്തു പിടിച്ച് സുരക്ഷിതത്വം പകർന്ന ക്രിസ്തുമാർഗ്ഗം പ്രത്യാശയുടെ നങ്കൂരമായി (എബ്രാ. 6:19). മാനസികവും (മർക്കോ 5:1-13) ശാരീരികവുമായ (മർക്കോ. 3:1-6) വെല്ലുവിളികൾ നേരിടുന്നവർക്ക് പ്രത്യാശ പകർന്നു. കുരുടർ കാണുന്നു, മുടന്തൻ നടക്കുന്നു, കുഷ്ഠരോഗികൾ ശുദ്ധരായിത്തീരുന്നു, ചെകിടർ കേൾക്കുന്നു, മരിച്ചവർ ഉയിർത്തെഴുന്നേൽക്കുന്നു (ലൂക്കോ. 7:21). ദരിദ്രരോടുള്ള സുവിശേഷത്തിന്റെ അടയാളങ്ങളാണിത്. പ്രത്യാശക്കായി കാത്തിരിക്കുന്ന ഭിന്നശേഷിക്കാർക്ക് സൗഖ്യവും ആരോഗ്യവും പകരുവാൻ സഭകൾ ക്രിയാത്മകവും ഫലപ്രദവുമായ പദ്ധതികൾ കേന്ദ്രീകൃതമായി ആവിഷ്ക്കരിക്കണം.




## ദൈവവിളി ഉറപ്പാക്കണം: ഡോ. മാത്യൂസ് മാർ തീമോത്തിയോസ്

കോട്ടയം: ദൈവവിളി ഉറപ്പാക്കി വിനയത്തിലും കൂട്ടായ്മയിലും ഇടയ പരിപാലനം ശക്തിപ്പെടുത്തണമെന്ന് ഓർത്തഡോക്സ് വൈദിക സെമിനാരി വൈസ് പ്രസിഡൻറ് ഡോ. മാത്യൂസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്ത പറഞ്ഞു. ഓർത്തഡോക്സ് സെമിനാരി ഫൈനൽ ഇയർ വിദ്യാർത്ഥികളുടെ യാത്രയപ്പ് സമ്മേളനത്തിൽ അദ്ധ്യക്ഷ പ്രസംഗം നടത്തുകയായിരുന്നു അദ്ദേഹം.

ഉത്തമ വേദശാസ്ത്ര ബോധ്യത്തിൽ ക്രിയാത്മകമായ കാഴ്ചപ്പാടിൽ ഇടയ ശുശ്രൂഷ ഫലപ്രദമാക്കുവാൻ കഴിയണമെന്ന് സുൽത്താൻ ബത്തേരി ഭദ്രാസന മെത്രാപ്പോലീത്താ ഡോ. ഗീവർഗീസ് മാർ ബർന്നബാസ് പറഞ്ഞു. സമ്മേളനത്തിൽ അനുഗ്രഹ പ്രഭാഷണം നടത്തുകയായിരുന്നു അദ്ദേഹം.

വൈദിക ട്രസ്റ്റി ഫാ. ഡോ. തോമസ് വർഗീസ് അമയിൽ, FFRRC രജിസ്ട്രാർ ഫാ. ഡോ. ജേക്കബ് മാത്യു, സെമിനാരി രജിസ്ട്രാർ ഫാ. ഡോ. ഷാജി പി. ജോൺ, റവ. വേദാമ്പൂ, ഡീക്കൻ സോണി സാമുവേൽ, ലിബിൻ വർഗീസ് എന്നിവർ പ്രസംഗിച്ചു. സെമിനാരി പ്രിൻസിപ്പാൾ ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ സ്വാഗതവും വാർഡൻ ഫാ. ഡോ. ജോജി സി ജോർജ് നന്ദിയും പറഞ്ഞു.

സെറാംപൂർ സർവ്വകലാശാലയിൽ നിന്ന് രണ്ടു വിഷയങ്ങളിൽ സെനറ്റ് പ്രൈസ് ലഭിച്ച ഡീക്കൻ മാമ്മൻ ജോസഫ്, സെമിനാരി ബെസ്റ്റ് പ്രീച്ചർ അഡോൺ സി. മാത്യു, ഡോ. പി. സി. അലക്സാണ്ടർ സ്മാരക പ്രസംഗ മത്സരത്തിൽ യഥാക്രമം ഒന്നും രണ്ടും മൂന്നും സ്ഥാനങ്ങൾ നേടിയ അഭിഷേക് എബ്രഹാം മാത്യൂസ്, ഡീക്കൻ ജിബിൻ സജി, ജോൺസ് ഏബ് ആൻഡ്രൂസ് എന്നിവരെ അനുമോദിച്ച് ഉപഹാരങ്ങൾ നൽകി.

ശ്രുതി സ്കൂൾ ഓഫ് ലിറ്റർജിക്കൽ മ്യൂസിക്കിൽ വിവിധ കോഴ്സുകളിൽ പഠനം പൂർത്തിയാക്കിയവർക്കും പാസ്റ്ററൽ കൗൺസലിങ്ങ് പഠനം പൂർത്തിയാക്കിയവർക്കും സർട്ടിഫിക്കേറ്റുകൾ വിതരണം ചെയ്തു.

രാവിലെ നടന്ന കൗൺസലിങ്ങ് സമ്മേളനത്തിൽ പ്രിൻസിപ്പാൾ ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ അദ്ധ്യക്ഷത വഹിച്ചു. സെമിനാരി ബർസാർ ഫാ.ഡോ. നൈനാൻ കെ. ജോർജ് മുഖ്യപ്രഭാഷണം നടത്തി. സെമിനാരി പി.ആർ.ഒ. ഫാ. കെ. എം. സഖറിയ, ഡീൻ ഓഫ് സ്റ്റഡീസ് ഫാ. ഡോ. ജോസ് ജോൺ, ഫാക്കൽറ്റി സെക്രട്ടറി ഫാ. ഡോ. വർഗീസ് പി. വർഗീസ് എന്നിവർ പ്രസംഗിച്ചു. സമർപ്പണ ശുശ്രൂഷയ്ക്ക് മെത്രാപ്പോലീത്തന്മാരായ ഡോ. മാത്യൂസ് മാർ തീമോത്തിയോസ്, ഡോ. ഗീവർഗീസ് മാർ ബർന്നാബാസ് എന്നിവർ നേതൃത്വം നൽകി.

# എഴുത്തുകളുടെ നമ്പർ ബുക്ക്

## പ. ഗീവർഗീസ് മാർ ദീവന്നാസ്യോസ് വട്ടശ്ശേരിൽ

329. ചുണ്ടേവാലേൽ യാക്കോബ് ശെമ്മാശനു. പട്ടക്കാര്യത്തെപ്പറ്റി നമ്മുടെ പേർക്കു ഈവിധം എഴുതിയതിൽ വിസ്മയിക്കുന്നു എന്നും ഈ വിധം ആലോചനകൾ നമ്മുടെപേർക്കു എഴുതേണ്ടെന്നും മറ്റും. ടി തീയതി. ടി സ്ഥലം.

349. പുത്തൻമഠത്തിൽ സ്കറിയാ കത്തനാർക്കു. പള്ളിക്കൂടം പള്ളി വകയായി താൻ ഏറ്റ 150 രൂപാ ഉടനെ അയച്ചുതരണമെന്നും മറ്റും. ടി തീയതി. ടി സ്ഥലം.

350. പാലത്തുങ്കൽ ഇത്താപ്പിരിക്കു. വർത്തമാനങ്ങൾക്കു. ടി തീയതി. ടി സ്ഥലം.

351. മാരാമണ്ണ് പുത്തൻ പള്ളിക്കാർക്കു. റാഹൂർ യോഹന്നാൻ കത്തനാരെ ... തന്മൂലം നമുക്കു വിശ്വാസം ...

359. ചെന്നിത്തല പള്ളിക്കാർക്കു. വികാരിയും പള്ളിക്കാരും ഇത്രടം വരണമെന്നു. 103 ധനു 4-നു പരുമല സിമ്മനാരി.

360. കൊല്ലം ഇടവകയിലെ പള്ളിക്കാർക്കു. തെക്കുംമുറിയിൽ ലൂക്കോസു കത്തനാരെ വട്ടിപ്പണക്കേസിലേക്കു പണം പിരിക്കുന്നതിനു കല്പന കൊടുത്തയയ്ക്കുന്നു. അയാൾ വശം പണം എത്തിച്ചുതരണമെന്നു. ടി തീയതി. ടി സ്ഥലം.

361. തേവർവേലിൽ ഗീവറുഗീസ് കത്തനാർക്ക്. നാം കോഴഞ്ചേരിൽ വ്യാഴാഴ്ച വരുന്നു.

362. വഞ്ചിത്ര പള്ളി കൈക്കാരനു. ടി കാര്യം.

363. വടക്കേക്കര തോമ്മസു കത്തനാർക്കു.

364. വയലത്തല പള്ളിക്കാർക്കു. നാം വെള്ളിയാഴ്ച അവിടെ എത്തുന്നതാണെന്നും മറ്റും. ടി തീയതി. ടി സ്ഥലം.

367. കെ. സി. മാത്യുവിനു. കേസിന്റെ വർത്തമാനങ്ങൾക്കു. 103 ധനു 5-നു പരുമല സിമ്മനാരി.

368. ചാത്തുരുത്തിൽ ചെറിയാൻ കുര്യക്കു. കൊച്ചന്റെ പട്ടംകൊട കാര്യത്തിൽ നമുക്കു സന്തോഷമാണെന്നും ഇതു സംബന്ധമായി വേണ്ടതൊക്കെ പ്രവർത്തിക്കയും പ്രവർത്തിപ്പിക്കുകയും ചെയ്യേണ്ട ചുമതല നിങ്ങൾക്കാണെന്നും മറ്റും. ടി തീയതി.

(തുടരും)

369. പുലിക്കോട്ടിൽ ഇട്ടൂപ്പിനു. പെങ്ങളുടെ കല്യാണകാര്യം മാമ്മൻ മാപ്പിളയുടെ കുടുംബത്തിൽ ഉറച്ചിരിക്കുന്നതിൽ സന്തോഷിക്കുന്നുയെന്നും മറ്റും.

370. പാലപ്പിള്ളിൽ കത്തനാർക്കു. വർത്തമാനങ്ങൾക്കു.

371. ആശാരിയേത്തു അബ്രഹാം കത്തനാർക്കു. ഇരവിപേരൂർക്കു വേറെ പട്ടക്കാരനെ ഇടവകക്കാരുടെ ആവശ്യപ്രകാരം നിയമിച്ചു എന്നും മറ്റും.

372. തെക്കേക്കര കുറിയാക്കോസു കത്തനാർക്കു. ചെറിയ കുരിശുപള്ളിയുടെ ത്രോണോസ് പൊളിച്ചുപണിയിക്കുന്നതിനെ സംബന്ധിച്ച്.

373. ചീരാമ്യാലിൽ കത്തനാർക്കു. വർത്തമാനങ്ങൾക്കു. ...

379. തയ്യിൽ കൊച്ചീപ്പച്ചനു. ടി കാര്യം. ടി തീയതി. ടി സ്ഥലം.

**103 ധനു 6-നു ബുധനാഴ്ച വൈകിട്ടു കിഴക്കൻ പള്ളികളിലെ പണപ്പിരിവിനായി വള്ളത്തിൽ പരുമല നിന്നും പുറപ്പെട്ടു. വ്യാഴാഴ്ച രാവിലെ കോഴഞ്ചേരി കടവിലടുത്തു. കാറിൽ വഞ്ചിത്ര പള്ളിയിൽ എത്തി. പകൽ അവിടെ താമസിച്ചു. രാത്രി 9 മണിയോടു കൂടി വീണ്ടും വള്ളം കയറി. 8-നു വെള്ളിയാഴ്ച രാവിലെ വയലത്തല പള്ളിയിൽ എത്തി.**

**103 ധനു 11-നു തിങ്കളാഴ്ച ഉച്ചകഴിഞ്ഞു 2 മണിയോടു കൂടി വയലത്തല നിന്നും വള്ളത്തിൽ ചെറുകോൽ പുഴക്കടവിൽ വന്നു അവിടെ നിന്നു കാറിൽ മാക്കാംകുന്നിനു പുറപ്പെട്ടു നാലര മണിയോടു കൂടി അവിടെയെത്തി.**



380. പുലിമുഖത്തു ഗീവറുഗീസു കത്തനാർക്കു. ... 103 ധനു 11-നു മാക്കാംകുന്നു പള്ളിയിൽ നിന്നും.

**103 ധനു 12-നു രാവിലെ മാക്കാംകുന്നു പള്ളിയുടെ പുതിയ പള്ളിക്കൂടവും ... പോയി കണ്ടു തിരികെ വന്നു. കാപ്പി കഴിഞ്ഞു കാറിൽ കിഴക്കൻ പള്ളികളായ കിഴവള്ളൂർ, കോന്നി, വകയാർ, കുമ്പഴ രണ്ടു പള്ളികൾ, മൈലപ്രാ ഈ പള്ളികളിൽ വട്ടിപ്പണക്കേസിന്റെ ... പണപ്പിരിവിനു പോയി. ...**

388. ... കേസിന്റെ ചിലവിലേക്കു പണം ഏതുവിധമെങ്കിലും താൻ ചുമതലപ്പെട്ടു ഉടൻ അയച്ചുതരണമെന്നും മറ്റും. 103 ധനു 14-നു തുമ്പമൺ പള്ളിയിൽ നിന്നും.

389. തുമ്പമൺ പള്ളിക്കാർക്കു. വട്ടിപ്പണക്കേസിന്റെ ചിലവിലേക്കു പണസഹായം ചെയ്യണമെന്നും ... പള്ളിയിൽ നിന്നും ജനങ്ങളിൽ നിന്നും പിരിവെടുത്തും ...

396. പുത്തങ്കാവു പള്ളി തന്നാണ്ടു കൈക്കാരന്മാരായ പീടികയിൽ ഈപ്പനും, പുത്തൻപുരയ്ക്കൽ ... 103 ധനു 16-നു ചെങ്ങന്നൂർ നിന്നും.

**ചെങ്ങന്നൂർ നിന്നും തിരിച്ചു ഉമയാറ്റുകര പള്ളിയിൽ കയറി ഇറങ്ങി തിരുവല്ലാ കൂടി വെണ്ണിക്കുളത്തു പള്ളിയിൽ എത്തി അവിടെ പള്ളിപ്രധാനികളെ കണ്ടു. ഉച്ചഭക്ഷണം കഴിഞ്ഞു മല്ലപ്പള്ളിക്കു തിരിച്ചു. മല്ലപ്പള്ളിയിൽ വീട്ടിലെത്തി ... കയറി ഇറങ്ങി ചെങ്ങരൂർ പള്ളിയിൽ എത്തി താമസിച്ചു.**

**103 ധനു 17-നു ഞായറാഴ്ച ചെങ്ങരൂർ പള്ളിയിൽ കുർബാന ചൊല്ലി. ഉച്ചകഴിഞ്ഞു കാറിൽ ... കീവറീച്ചന്റെ പുതിയ വീട്ടിലും പുത്തൻപുരയ്ക്കലും കയറി ഇറങ്ങി പുറക്കടവിൽ നിന്നും മഞ്ചലിൽ പാതിക്കാടു പള്ളിയിൽ സന്ധ്യയ്ക്കു എത്തി.**

**103 ധനു 18-നു തിങ്കളാഴ്ച രാവിലെ പാതിക്കാട്ടു ... പോകുകയും വാള**

**ക്കുഴി ...**

397. വഞ്ചിത്ര പള്ളി മുതൽകെട്ടു തൂവോത്തു തോമ്മാ ഈശോയ്ക്കു. കേസിലേക്കു ആ പള്ളി വകയായി അയച്ചുതന്ന രൂപാ 100 കിട്ടിയ വിവരത്തിനു. 103 ധനു 20-നു പരുമല.

398. വാഴൂർ കാനം പള്ളിക്കാർക്കു. അയച്ചുതന്ന രൂപാ 15-ഉം കിട്ടിയെന്ന വിവരത്തിനു.

399. ചിറ്റക്കാട്ടു മത്തായി കത്തനാർക്കു. കേസിലേക്കു പണമയച്ചുതരുന്നതിനു. ടി തീയതി. ടി സ്ഥലം.

400. തോട്ടത്തിവീട്ടിൽ കത്തനാർക്കു. ടി കാര്യത്തിനു.

401. ... തോമ്മസു കത്തനാർക്കും

402. കീപ്പള്ളിൽ പത്രോസ് കത്തനാർക്കും

422. ... വേണ്ടയോ എന്നു സംശയിക്കുന്നു. പ്രിയന്റെ അഭിപ്രായംപോലെ ചെയ്യാം എന്നും കേസുകളുടെ കാര്യത്തിനും. 103 ധനു 25-നു പരുമല.

423. കെ. സി. മാത്യുവിനു (ക്ലർക്ക്). കേസുകളുടെ കാര്യങ്ങൾക്കും മറ്റും.

424. കല്ലുവിളയിൽ മത്തായി ശെമ്മാശനു. ആവശ്യപ്പെട്ടിരിക്കുന്നപ്രകാരമുള്ള സർട്ടിഫിക്കറ്റ് അയക്കുന്നു. "This is to certify that ... K. J. Mathan B.A. was a student of our seminary for 5 years 1918-1923. ...

432. മുണ്ടക്കയം പള്ളിക്കാർക്കു. കേസിലേക്കു അയച്ചുതന്ന 25 രൂപാ കിട്ടിയെന്നു. 27-നു പരുമല.

433. കുടശ്ശനാട്ടു പള്ളിക്കാർക്കു. ടി ആവശ്യത്തിനു അയച്ചുതന്ന 50 രൂപാ കിട്ടിയെന്നും 50 രൂപാ കൂടെ അയച്ചുതരണമെന്നും. ടി തീയതി. ടി സ്ഥലം.

434. മട്ടയ്ക്കൽ മല്പാനും

435. പൂതക്കുഴിയിൽ കത്തനാർക്കും

436. ചെറിയമഠത്തിൽ മല്പാനും

437. കെ. സി. മാത്യുവിനും. കേസിന്റെയും മറ്റും വർത്തമാനങ്ങൾക്കു. 103 ധനു 9-നു പരുമല സിമ്മനാരി.

446. ... കേസിന്റെ ചിലവിലേക്കു പണം ഉടനെ അയച്ചുതരണമെന്നും, അമാന്തം വിചാരിക്കരുതെന്നും മറ്റും. 103 മകരം 3-നു പരുമല സിമ്മനാരി.

447. മുളമൂട്ടിൽ തോമ്മസു കത്തനാർക്കും,

448. ആശാരിയേത്തു അബ്രഹാം കത്തനാർക്കും,

449. കൊല്ലന്റേത്തു കൊച്ചീപ്പനും. വട്ടിപ്പണക്കേസിന്റെ ചിലവിലേക്കു പ്രക്കാനം പള്ളിയിൽ നിന്നും പണം പിരിച്ചയച്ചു തരുന്നതിനും പള്ളിവരുമാനങ്ങൾ കുടിശിഖ വയ്ക്കാതെ പള്ളി പണി ആവശ്യത്തിനു ഉപയോഗിപ്പാൻ തക്കവണ്ണം അപ്പഴപ്പോൾ വയ്പിച്ചു ഒരു ബാങ്കിൽ സൂക്ഷിക്കണമെന്നും മറ്റും. ടി തീയതി. ടി സ്ഥലം.

**103 മകരം 3-നു ... വള്ളത്തിൽ പരുമലയിൽ നിന്നും പുറപ്പെട്ടു 4-നു കാലത്തെ കോട്ടയത്തു സിമ്മനാരിയിൽ എത്തി.**

450. കരിങ്ങണാമറ്റത്തിൽ മാത്യൂസ് കത്തനാർക്കു. ചെറിയമഠത്തിൽ ...

103 മകരം 7-നു വെള്ളിയാഴ്ച സന്ധ്യയ്ക്കു സിമ്മനാരിയിൽ നിന്നും വള്ളത്തിൽ കയറി ശനിയാഴ്ച കാലത്തു ആറര മണിക്കു പുളിക്കീഴു കടവിൽ വളഞ്ഞവട്ടം പള്ളിയിൽ വന്നു താമസിച്ചു. 9-നു ഞായറാഴ്ച ടി പള്ളിയിൽ വി. കുർബ്ബാന ചൊല്ലുകയും പുരയ്ക്കൽ ഗീവറുഗീസു ശെമ്മാശനു കത്തനാരുപട്ടം കൊടുക്കയും ചെയ്തു.

452. വളഞ്ഞവട്ടത്തു പള്ളിക്കാർക്കു. പ്രിയരെ, നിങ്ങളുടെ ... സത്യവിശ്വാസ സഭയുടെ വിശ്വാസത്തിലും അതിനു അനുരൂപമായ ആചാര നടപടികളിലും നിലനിൽക്കുന്നവർക്കല്ലാതെ ഈ പള്ളി സംബന്ധമായി യാതൊരു അധികാരവും അവകാശവും സംബന്ധവും ഉണ്ടായിരിക്കുന്നതല്ല. 3. ഈ പള്ളിയുടെ അംഗങ്ങളായി ഇപ്പോൾ നടന്നുവരുന്നവരും മേലാൽ ചേരുന്നവരുമായ ഏവർക്കും ഒന്നുപോലെയുള്ള അധികാരാവകാശങ്ങൾ അല്ലാതെ ഇതിൽപെട്ട ഏതെങ്കിലും കുടുംബങ്ങൾക്കോ ആളുകൾക്കോ വിശേഷാൽ പ്രത്യേക അധികാരാവകാശങ്ങൾ യാതൊന്നുമില്ലാത്തതും മേലാൽ ഉണ്ടാകുവാൻ പാടില്ലാത്തതും ആകുന്നു. 4. ഈ പള്ളിയുടെ മുതൽകെട്ടു ചുമതലയ്ക്കും കണക്കെഴുത്തിനും ആണ്ടുതോറും യോഗം കൂടി ... തിരഞ്ഞെടുത്തു മേലാവിൽ ബോധിപ്പിച്ചു. ... അവരുടെ ചുമതലകളെ ഭംഗിയായും കൃത്യമായും നടത്തിക്കേണ്ടതും ആണ്ടറുതിയിൽ അവർ തങ്ങളുടെ ചുമതലകളെ ... അപ്പഴപ്പോൾ സേവിങ്ങു ബാങ്കിലോ വിശ്വാസമുള്ള വേറെ ഏതെങ്കിലും ബാങ്കിലോ ഏല്പിച്ചു അതാതാണ്ടിലെ ചുമതലക്കാരുടെയും അതാതാണ്ടിൽ യോഗത്താൽ ഇവിടത്തെ രണ്ടു മുറികളിൽ നിന്നും യോഗപ്രതിപുരുഷന്മാരായി തിരഞ്ഞെടുക്കപ്പെടുന്ന രണ്ടാളുകളുടെയും പേരിൽ പ്രമാണം വാങ്ങി മുതൽചുമതലക്കാരൻ സൂക്ഷിച്ചുകൊള്ളേണ്ടതും യോഗം ആവശ്യപ്പെടുന്ന സമയം അവർ ബാങ്കിൽ നിന്നു പണം തിരികെ വാങ്ങി മുതൽപിടിക്കാരൻ മുഖാന്തിരം പള്ളിവകയായി ചിലവു ചെയ്തുകൊള്ളേണ്ടതുമാകുന്നു. ... 103 മകരം 15-നു വരെയുള്ള മുതൽചുമതലക്കാരായി ... വറുഗീസിനെയും ... വറുഗീസിനെയും യോഗപ്രതിപുരുഷന്മാരായി ... കർമ്മങ്ങൾക്കു വിഘ്നം വരുന്നതുകൊണ്ടു മേലാൽ ഈവിധം സംഭവിക്കാതിരിപ്പാൻ വേണ്ടി ഓരോ ഞായറാഴ്ചയും കർമ്മം നടത്തണം. പട്ടക്കാരനും കപ്യാർക്കും പള്ളി മൂപ്പനും കൂടി ... മുതൽകെട്ടിൽ നിന്നും അതാതു ഞായറാഴ്ച കൊടുക്കയും അതിൽ ഒരു രൂപ പതിനാറര ചക്രം പട്ടക്കാരനും ഏഴു ചക്രം കപ്യാർക്കും 5 ചക്രം പള്ളി മൂപ്പനുമായി കൊടുക്കയും ആണ്ടറുതിയിൽ പട്ടത്വവരുമാനങ്ങൾ കണക്കാക്കി ഓരോ ഞായറാഴ്ച കൊടുക്കുന്നതു നീക്കി ബാക്കിയുള്ള സംഖ്യ അവരവർ കർമ്മം നടത്തിയ ആഴ്ചപ്പടിക്കനുസരിച്ചു അവർക്കു ഭാഗിച്ചു കൊടുക്കയും ചെയ്യണം. 11. പള്ളിവരുമാനങ്ങളോടു കാണിക്കയും പട്ടത്വവരുമാനങ്ങളും അപ്പഴപ്പോൾ ... 10 ചക്രവും, ചെറുക്കനും പെണ്ണും ഈ ഇടവകയിൽ നിന്നായിരുന്നാൽ ഇരുകൂട്ടരിൽ നിന്നും പത്തു ചക്രം വീതവും കല്യാണം അന്യ പള്ളികളിൽ വച്ചായിരുന്നാൽ ഒരു രൂപായിൽ കുറയാതെയും, വെറ്റില, പുകയിലക്കു ഇരുകൂട്ടരിൽ നിന്നും 4 ചക്രം വീതവും വയ്പ്പിക്കയും, കല്യാണം ദാനധർമ്മമായിരുന്നാൽ സ്ത്രീധനം 100 രാശിയെന്നു ഗണിച്ചും ... വെയ്പ്പിക്കയും, പെണ്ണു പുനർവിവാഹക്കാരത്തി ആയിരുന്നാൽ ആദ്യ വിവാഹത്തിൽ കൊടുത്ത സ്ത്രീധനത്തിൽ കൂടുതലായി പുനർവിവാഹത്തിൽ കൊടുക്കുന്നപക്ഷം കൂടുതലായി കൊടുക്കുന്ന സംഖ്യ മാത്രം സ്ത്രീധനമായി കണക്കാക്കി പതാരം, കൈകസൂരി മുതലായി വയ്പിക്കയും ചെയ്യേണ്ടതാണ്. മാമ്മോദീസായ്ക്കു ചുരുങ്ങിയപക്ഷം 16 ചക്രം, കുഴിക്കാണം ... ചുരുങ്ങിയപക്ഷം ഇരുന്നാഴി അരിയും, 2 ചക്രവും വീതം പിരിച്ചു പള്ളിപണിക്കുപയോഗിക്കേണ്ടതാണ്. എന്നാൽ തെങ്ങുള്ളവർ ചക്രത്തിനു പകരം കെട്ടുതെങ്ങായി കൊടുക്കേണ്ടതും അതിൽ നിന്നുള്ള ആദായം പള്ളിക്കു മുതൽകൂട്ടേണ്ടതുമാകുന്നു. 15. പിടിയരി, കെട്ടുതെങ്ങു മുതലായ വരുമാനങ്ങൾ ക്രമമായി ആറു മാസം തുടർച്ചയായി കൊടുക്കാത്തവർ ഉണ്ടായിരുന്നാൽ അവർക്കുണ്ടാകുന്ന ആത്മിക ദിഷ്ടതികൾ ഇതുകൾ കെട്ടി വയ്പിച്ചതിന്റെ ശേഷം നടത്തിക്കൊടുക്കയോ മേലാവിൽ നിന്നുണ്ടാകുന്ന കല്പന അനുസരിച്ചു അവരെ പള്ളി സംബന്ധത്തിൽ നിന്നു വേർതിരിക്കയോ ചെയ്യുന്നതായിരിക്കും. 16. പള്ളി വക സാമാനങ്ങൾ പള്ളിയിലും പട്ടക്കാരുടെ കൈവശവും മുതൽകെട്ടുകാരന്റെ ...

**103 മകരം 13-നു വ്യാഴാഴ്ച രാവിലെ കാപ്പി കഴിഞ്ഞു വളഞ്ഞവട്ടം പള്ളിയിൽ നിന്നും, വള്ളം വഴി ഉച്ചയ്ക്കു പരുമല സിമ്മനാരിയിൽ എത്തി.**

453. നമ്മുടെ ചെന്നിത്തല പള്ളി വികാരി പെരുമ്പ്രാൽ ഗീവറുഗീസ് കത്തനാർക്കു വരുന്നതു.

നമ്മുടെ അധികാരത്തിലും ഭരണത്തിലും ഇരിക്കുന്ന നമ്മുടെ ചെന്നിത്തല പള്ളിയിൽ ആ പള്ളിയുടെ വികാരിയും ഇടവകപ്പട്ടക്കാരിൽ ഒരുവനും എന്ന നിലയിൽ താൻ ആ പള്ളി ഭരിച്ചു വരുന്നതു നമ്മുടെ ആജ്ഞയിൻകീഴിൽ ആയിരുന്നുവല്ലോ. എന്നാൽ താൻ നമ്മെയും നമ്മുടെ അധികാരത്തെയും ത്യജിച്ച് നമ്മുടെ എതിരാളികളിൽ ഒരുവനും ന്യായമായ യാതൊരു അവകാശവും അധികാരവും ഇല്ലാത്ത ആളുമായ മീഖായേൽ മെത്രാന്റെ ആജ്ഞയനുസരിച്ചു മേലാൽ നടന്നുകൊള്ളാമെന്നു കാണിച്ചുകൊണ്ടു മീഖായേൽ മെത്രാന്റെ പേർക്കു താൻ ഒരു രജിസ്റ്റർ ഉടമ്പടി എഴുതിയിരിക്കുന്നതായും ...

454. ... നായകസംഘക്കാരിൽ നിന്നും തിരഞ്ഞെടുത്തു നിയമിക്കുന്ന പതിവനുസരിച്ചു 1103-മാണ്ടു മകരമാസം 8-നു വരെ മുതൽപിടിക്കാരനായിരുന്ന കരിങ്ങണാമറ്റത്തിൽ ചാക്കോ ചാക്കോയെയും കണക്കു മൂലക്കരെ കുരുവിള ... നെയും കൂട്ടുകൈസ്ഥാനികളായിരുന്ന ... വറുഗീസ് അയ്പിനെയും ... ഇട്ടിചാണ്ടിയെയും നീക്കി 104 മകരം 7-നു വരെ ഒരു കൊല്ലത്തേക്കു മുതൽപിടിക്കാരനായി കൊച്ചുവയലിൽ ചാക്കോ അബ്രഹത്തിനെയും കണക്കനായി വട്ടമല ഇട്ടി വറുഗീസിനെയും കൂട്ടു കൈക്കാരന്മാരായി കുളങ്ങരെ അയ്പ് ഉലഹന്നാനെയും ... പോത്തൻ ഫീലിപ്പോസിനെയും ...



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




455. ... സംഗതികളെപ്പറ്റി പിന്നാലെ കേട്ടു തീരുമാനിച്ചുകൊള്ളാമെന്നും, കേസിന്റെ ചിലവിലേക്കുള്ള പണസഹായം ഉടൻ അയച്ചുതരണമെന്നും മറ്റും. 103 മകരം 14-നു പരുമല സിമ്മനാരി.

456. പാലപ്പിള്ളിൽ കത്തനാർക്ക്. വർത്തമാനങ്ങൾക്ക്. ടി തീയതി. ടി സ്ഥലം.

457. ചാക്കോ സൂപ്രണ്ടിനു. ദിവാനെ കണ്ടില്ലെന്നും മറ്റു വർത്തമാനങ്ങൾക്കും. ടി തീയതി.

458. പറമ്പിൽ കൊച്ചുമ്മൻ വാദ്ധ്യാർക്കു. തുമ്പമണ്ണെ പണപ്പിരിവുകാര്യം നിങ്ങളുടെ ആലോചനപോലെ ചെയ്തുകൊള്ളേണ്ടതാണെന്നും അതിനുള്ള കല്പനകൾ അച്ചടിച്ചു കൊണ്ടുവരുന്നതിനും മറ്റും. ടി തീയതി.

459. കരിപ്പാൽ യാക്കോബ് കത്തനാർക്കും

460. പുരയ്ക്കൽ എം. ജേക്കബിനും. അവരുടെ ...

468. തെരുവത്തു മൂപ്പച്ചനു. കോർട്ടിൽ കൊടുക്കുന്ന ഹർജിക്കു നമ്മുടെ കല്പന ആവശ്യമെങ്കിൽ ഫീലിപ്പോച്ചന്റെ അഭിപ്രായപ്രകാരം യോജിച്ചു തീരുന്നതിനുള്ള നക്കൽ മുതലായതു അയച്ചുതരുന്നതിനു. ടി തീയതി.

469. സി. ഇ. ലൂക്കോസ് കത്തനാർക്കു. പണപ്പിരിവു സംഗതിയിൽ ഉത്സാഹിക്കണമെന്നും മറ്റും.

470. വടക്കേടത്തു കൊച്ചുമ്മനു. യാക്കോബു കത്തനാരുടെ ...

474. ... കുമ്പസ്സാരിച്ചതിന്റെ ശേഷം തേർവേലിൽ കത്തനാച്ചൻ കുർബാന കൊടുക്കാതിരുന്നതു താനുമായി കൂടിയാലോചന കൊണ്ടാണെന്നും അതു അപമാനകരമാണെന്നും മറ്റും ടി കുര്യൻ നമ്മുടെ അടുക്കൽ ബോധിപ്പിച്ചിരിക്കുന്നു. വി. കുർബ്ബാനയെ ഈവിധം ഉപയോഗിച്ചതു നന്നായില്ല. ഇതിനു തന്റെയും കത്തനാച്ചന്റെയും സമാധാനം എന്താണെന്നറിയിച്ചുകൊള്ളണമെന്നും കേസിന്റെ ചിലവിലേക്കു പണസഹായം അയച്ചുതരണമെന്നും മറ്റും. ...

475. വടുതല ഈശോ കത്തനാർക്കു. ...

479. ആർത്താറ്റു പള്ളി കൈക്കാരന്മാർക്കു. വട്ടിപ്പണക്കേസിലേക്കു പള്ളിയിൽ നിന്നും പണസഹായം അയച്ചുതരണമെന്നും മറ്റും. 103 മകരം 19-നു പരുമല സിമ്മനാരി.

480. പഴഞ്ഞിപള്ളി കൈക്കാരന്മാർക്കു. ടി കാര്യങ്ങൾ. ടി തീയതി. ടി സ്ഥലം.

481. കണിയാന്ത്ര കെ. റ്റി. അലക്സാണ്ടർക്കു. ബഥനിയിലെ ഫാ. അലക്സിയോസ് സിംഗപ്പൂർ മുതലായ സ്ഥലങ്ങളിലേക്കു വരുന്നു. വേണ്ട സഹായങ്ങൾ ചെയ്തുകൊടുക്കണമെന്നു. 103 മകരം 19-നു പരുമല.

486. ... മുതൽകെട്ടിൽ വയ്പ്പിക്കണമെന്നും നമുക്ക് ഇപ്പോൾ അങ്ങോട്ടു വരുന്നതിനു സൗകര്യമില്ല. വരുമാനങ്ങൾ അപ്പഴപ്പോൾ വക്കാത്തവരുടെ കാര്യം നമ്മെയോ കൊച്ചുമെത്രാച്ചനെയോ അറിയിച്ചു കല്പനപോലെ അവരോടു ചെയ്തുകൊള്ളണമെന്നും മറ്റും. 103 മകരം 20-നു പരുമല സിമ്മനാരി.

487. പറമ്പിൽ കൊച്ചുമ്മൻ വാദ്ധ്യാർക്കു. തുമ്പമൺ പള്ളിയിൽ ഓരോരുത്തരിൽ നിന്നും പണപ്പിരിവ് നടത്തുന്നതിനുള്ള കല്പനയുടെ നക്കലിനു ... ടി തീയതി. ടി സ്ഥലം.

498. കാരിച്ചാൽ പള്ളിക്കാർക്കും,

499. പായിപ്പാട്ടു പുത്തൻപള്ളിക്കാർക്കും,

500. കരുവാറ്റാ പള്ളിക്കാർക്കും,

501. പള്ളിപ്പാട്ടു പള്ളിക്കാർക്കും,

502. കാർത്തികപ്പള്ളി പള്ളിക്കാർക്കും,

510. ... വികാരിയായി നാം നിയമിക്കുകയും ചെയ്തിരിക്കുന്നു. അതിനാൽ ടി ഗീവറുഗീസു കത്തനാരെ സംബന്ധിച്ചു ഇനി നാം വേറൊരു കല്പന അയക്കുന്നതു വരെ ടി യോഹന്നാൻ കത്തനാരെ ആ പള്ളിയുടെ വികാരിയായി സ്വീകരിച്ചു വികാരിക്കടുത്ത സകല ചുമതലകളും ആ പള്ളി സംബന്ധമായ സകല കർമ്മാദികളും നിങ്ങളുടെ എല്ലാ ആത്മിക ദിഷ്ടതികളും അയാളെക്കൊണ്ടു തന്നെ നടത്തിച്ചുകൊള്ളുകയും വേണം. ശേഷം കാര്യങ്ങൾക്കു പിന്നാലെ നാം കല്പന അയക്കുന്നതാണ്. സർവ്വശക്തനായ ...

103 മകരം 23-നു പരുമല സിമ്മനാരിയിൽ നിന്നും.

511. കൊച്ചുമെത്രാച്ചനു. കുറിയന്നൂർ പള്ളിക്കാർക്കു ...

526. ... സഹായം അയച്ചുതരുന്നതിനു. 103 മകരം 21-നു പരുമല സിമ്മനാരി.

527. തുമ്പമൺ പള്ളിക്കാർക്കു. വട്ടിപ്പണക്കേസിന്റെ ചിലവിലേക്കു ആ പള്ളിയിൽ നിന്നും സഹായപണം പിരിക്കുമ്പോൾ ... ഏറെ വീടുകളിൽ നിന്നു നടത്തുന്നതിനു ഇടവകയെ നാലായി തിരിച്ചു നാലു പട്ടക്കാരെയും ഓരോ മുറികളിലേക്കു നിയോഗിച്ചു പിരിവു നടത്തുന്നതിനു നിശ്ചയിച്ചു അതിനു ഓരോ വീട്ടിലും കൊടുക്കുന്നതിനു അച്ചടിച്ച കല്പന ഇതു സഹിതം അയക്കുന്നു എന്നും മറ്റും. 103 മകരം 22-നു പരുമല.

537. ... വട്ടിപ്പണക്കേസിന്റെ ചിലവിലേക്കു പണമയച്ചുതരുന്നതിനു. 103 മകരം 24-നു പരുമല സിമ്മനാരി.

(തുടരും)

**സമ്പാദകൻ: ജോയ്സ് തോട്ടയ്ക്കാട്**



**അഹമ്മദാബാദ് ഭദ്രാസനത്തിലെ വൈദിക മീറ്റിംഗ് രാജസ്ഥാനിലെ ജ്യോതിസ് ആശ്രമത്തിൽ വച്ചു നടത്തപെട്ടു. ഭദ്രാസന മെത്രാപ്പോലീത്താ ഡോ. ഗീവർഗീസ് മാർ തെയോഫിലോസ്, ഭദ്രാസന സെക്രട്ടറി ഫാ. ജോർജ് വർഗീസ്, വൈദിക സംഘം സെക്രട്ടറി ഫാ. മനു വർഗീസ് ജേക്കബ് എന്നിവർ നേതൃത്വം നൽകി. നാഗ്പൂർ സെമിനാരി മുൻ പ്രിൻസിപ്പൽ ഫാ. ഡോ. ബിജേഷ് ഫിലിപ്പ് ക്ളാസുകൾ നയിച്ചു.**



**തോട്ടയ്ക്കാട് മാർ അപ്രേം ഓർത്തഡോക്സ് ഇടവകയുടെ മാർ അപ്രേം അവാർഡ് പ്രശസ്ത ചലച്ചിത്ര പിന്നണി ഗായികയും, മികച്ച ഗായികയ്ക്കുള്ള സംസ്ഥാന ചലച്ചിത്ര അവാർഡ് ജേതാവുമായ നിത്യാ മാമ്മന് എബ്രഹാം മാർ സ്തേഫാനോസ് സമ്മാനിച്ചു.**

**അങ്കമാലി ഭദ്രാസനത്തിലെ കമ്പിളികണ്ടം സെൻറ് തോമസ് ഓർത്തഡോക്സ് പള്ളി ഇടവകഅംഗം റ്റി. പി. മൽക്ക ദയവുള്ളതിലിനെ കേരള സംസ്ഥാന സഹകരണ ജീവനക്കാരുടെ പെൻഷൻ ബോർഡ് മെമ്പർ അയി കേരള സർക്കാർ നിയമിച്ചു**



"നിത്യവും ദൈവപ്രാർത്ഥന ചെയ്യുന്നവൻ ഒരിക്കലും അസത്യവാനോ ദുർമ്മാർഗ്ഗിയോ, അവിശ്വാസിയോ, ഭക്തിഹീനനോ, ജനദ്വേഷിയോ, സ്വാമിദ്രോഹിയോ ആയി ത്തീരുന്നതല്ല."

– പ. പരുമല തിരുമേനി

# അഞ്ചുപേരുടെ മടക്കയാത്ര

## ഫാ. അജീഷ് ബാബു
(കണ്ടനാട് ഈസ്റ്റ് ഭദ്രാസനം)

വീടും വീട്ടുകാരും നിശബ്ദമായി ഇടപെടുന്ന ഭവനമാണ് കഫർന്നഹൂമിൽ കാരണം അവരുടെ ശബ്ദം വേദത്തിൽ നിശബ്ദമാണ്. ക്രിസ്തു സംഘത്തിന് പിന്നെയും എത്തുന്ന ഇടമാണ് കഫർന്നഹൂമിൽ അതിന്റെ അർത്ഥം ഇതിനോടൊപ്പം പല പ്രാവശ്യം വന്നുകഴിഞ്ഞു. ഈ ഭൂമിയിൽ ക്രിസ്തുവിനെ ഭയം കൂടാതെ ജനത്തിന് കാണാനും ജനത്തിനൊപ്പം ഇരിക്കാനും കഫർന്നഹൂമിൽ എന്നും ഇടമുണ്ട്. വാതിൽ വഴിപോലും തിരിച്ചറിയുവാൻ കഴിയാത്ത രീതിയിൽ ജനം ഭവനത്തിൽ നിറഞ്ഞുനിൽക്കുന്നത്. ഭവനത്തിൽ കേൾക്കുന്നത് ഗുരുമൊഴികൾ തന്നെയാണ്, മറനീക്കി പുറത്തുവന്ന ദൈവത്തിന്റെ സുവിശേഷമൊഴികൾ. ന്യായപ്രമാണങ്ങളുടെ വഴിയിൽ തങ്ങളോടുകൂടെ നടക്കുന്ന ദൈവത്തെ അവർ കണ്ടിട്ടില്ല. എല്ലായിപ്പോഴും ശുദ്ധിസങ്കല്പങ്ങളുടെ മറവിൽ വഴിപാടുകളിൽ മാത്രം പ്രത്യക്ഷപ്പെട്ടുകൊണ്ടിരിക്കുന്ന ദൈവമാണ് രണ്ടാം ദേവാലയ കാലത്ത് അവർക്ക് അനുഭവപരിചയം. ഇന്ന് അവർ പരിചയപ്പെടുന്നത് വീട്ടിലെ ദൈവത്തെയാണ്. വീട്ടിലെ ദൈവത്തിന്റെ തിരുവചനമൊഴികളെയാണ്. ന്യായപ്രമാണം ദേവാലയത്തിൽ മാത്രം വായിച്ചുകേൾക്കുമ്പോൾ ഇവിടെ ഇതാ അതിന് പുറത്ത് വീട്ടിൽ ന്യായപ്രമാണത്തിന്റെ വാക്കുകളുടെ പുതിയ പദപരിചയം മിശിഹാ അവർക്ക് നൽകുന്നു. ഒരർത്ഥത്തിൽ വീട് ദേവാലയമായി പരിവർത്തനം നടന്നുകൊണ്ടിരിക്കുന്നു അവരുടെ മനസ്സിൽ. ഇതിനിടയിലാണ് ആ മനുഷ്യരുടെ വരവ്, നാലുപേരുടെ. ഒരർത്ഥത്തിൽ അവർ കേൾക്കുന്ന വാക്കുകളുടെ പൂർത്തീകരണം എന്ന രീതിയിലാണ് ആ മനുഷ്യരുടെ വരവ്. ആ മനുഷ്യരുടെ വരവ് കണ്ടത് ആരാണ് ഒരുപക്ഷേ ആ ഭവനത്തിന് പുറത്തുള്ളവരാണ്. കാരണം ഭവനത്തിനുള്ളിലുള്ളവർ ഗുരു വചനത്തിൽ തങ്ങളുടെ മനസ്സും ശരീരവും പൂർണമായി സമർപ്പിച്ചു നിൽക്കുന്നു. പുറത്തുള്ളവരാണ് തിരിച്ചറിയുന്നത് നാലാൾ ഒരു മനുഷ്യനെ ചുമന്നു കൊണ്ടുവരുന്നത്. നാലാൾ നടന്ന ദൂരം വേദമൗനം കൊണ്ട് മൂടി വച്ചിരിക്കുകയാണ്. അതല്ലെങ്കിലും സഹന വഴികളിൽ മനുഷ്യർ നടന്നുനീങ്ങുന്ന ദൂരവും, സമയവും ഒക്കെ വേദപുസ്തകത്തിന്റെ രഹസ്യമാണ്. യേശു എത്ര ദൂരം നടന്നു എന്നുള്ളത് വേദം ഒരിക്കലും പറയുന്നില്ല. ക്രൂശിലേക്കുള്ള ദൂരം പറഞ്ഞ് സഹനത്തിന്റെ ദൂരം പരിമിതപ്പെടുത്തുവാൻ വേദം ഒരിക്കലും താൽപര്യം കാണിക്കുന്നില്ല. അവർ ആ ശരീരത്തിന് ചലനം നഷ്ടപ്പെട്ട മനുഷ്യനുവേണ്ടി തങ്ങളുടെ ജീവിതം മുഴുവനും മാറ്റിവെച്ചു എന്ന് പറയുന്നതായിരിക്കാം ഒരുപക്ഷേ നല്ലത്. ഈ യാത്രയിൽ അവർ നാലുപേർ മാത്രമാണ് ഒന്ന് തോളുമാറാൻ മറ്റൊരാളില്ല. ജനം കൊണ്ട് നിറഞ്ഞിരിക്കുന്ന ഭവനത്തിന് മുന്നിലെത്തിയപ്പോൾ ആരാണ് ആ ഭവനത്തിന്റെ മേൽക്കൂര പൊളിച്ചത്. ഒന്നുകിൽ പുറത്തുനിന്ന് ജനം അല്ലെങ്കിൽ ആ ഭവനത്തിന്റെ ഉടമസ്ഥൻ. ചലനശേഷി നഷ്ടപ്പെട്ട മനുഷ്യനെ അപ്പോഴും തറയിൽവെക്കാതെ ഈ മനുഷ്യർ തോളിൽ ചുമന്നുകൊണ്ട് നിന്നു. വീടിന്റെ മേൽക്കൂര തുറന്ന ഉടൻ ആ വീട്ടിലേക്ക് വെളിച്ചം സ്വീകരിച്ചത് ഗുരുവിനോട് ഒപ്പം ഇരിക്കുന്ന ജനവുമാണ്. ശരീരവുമായി ഈ മനുഷ്യർ വീടിനു മുകളിലേക്ക് എങ്ങനെ നടന്നു കയറി? കാരണം ക്രിസ്തു ചലനമില്ലാത്ത ശരീരം കാണുന്നതുവരെ അവർ നാലുപേരും ഒപ്പമുണ്ടായിരുന്നു.

ഭവനത്തിന്റെ മേൽക്കൂര തുറന്നത് വീട്ടുകാരൻ ആണെന്ന് പറയാനാണ് എനിക്ക് ഏറെ ഇഷ്ടം. കാരണം ഭവനത്തിനുള്ളിൽ ഇത്രയും മനുഷ്യരെ ക്രിസ്തുവിനെ പ്രതി സ്വീകരിക്കാമെങ്കിൽ തന്റെ ഭവനത്തിന്റെ മേൽക്കൂര (പക്ഷവാതരോഗിക്കു വേണ്ടി) ശരീരചലനം നഷ്ടപ്പെട്ടവന് വേണ്ടി തുറന്നു കൊടുക്കാം. സ്വന്തം ഭവനത്തിന്റെ മേൽക്കൂര തുറക്കാൻ അയാൾ ഒരു വല്ലാത്ത ധൃതിയാണ് കാണിച്ചത്. മനുഷ്യനെല്ലാം സ്വയം അതിർത്തി നിർമ്മിച്ചാണ് ജീവിക്കുന്നത്. തന്റെ അതിർത്തിക്ക് പുറത്തുള്ളതൊന്നും അവന്റേതല്ല എന്നുള്ള തോന്നൽ എപ്പോഴും മനുഷ്യനുണ്ട്. സ്വന്തം അതിർത്തിക്കുള്ളിൽ ഉള്ളതിനെക്കുറിച്ച് വല്ലാത്ത പിരിമുറുക്കവും.

ഉപ്പിലിട്ട ഓർമ്മകൾ എന്ന പുസ്തകത്തിൽ താഹമാടായി പറയുന്ന ഒരു



വാചകം ഇങ്ങനെയാണ്: 'എല്ലായിടങ്ങളിലും മനുഷ്യർ കാലടയാളങ്ങൾ പതിപ്പിച്ചു. മാളങ്ങൾപോലും അളന്നുതിട്ടപ്പെടുത്തി. ആകാശത്തിന് ചുറ്റുമതിൽ കെട്ടാൻ കഴിയാത്തതിനാലാണ് കാക്കകൾ കേരളത്തിൽ രക്ഷപ്പെട്ടു പോകുന്നത്.' വീടിന്റെ ഉടമസ്ഥൻ തന്റെ മേൽക്കൂര ഉയർത്തി വീട്ടിൽ കൂടിയ മനുഷ്യരെ ആകാശം കാണിച്ചു, കൂടെ ശരീരചലനം നഷ്ടപ്പെട്ട ആ മനുഷ്യനെയും അയാളെ ചുമലിലേറ്റി നടന്നുവന്ന ആ നാലുപേരെയും. ദൈവത്തിന് ഒരു വഴിയുണ്ടെന്നും ആ ആ വഴിക്കുവേണ്ടി തന്റെ തന്നെ മേൽക്കൂരകൾ തുറക്കപ്പെടണമെന്നും അയാൾ സ്വയം പ്രഖ്യാപിക്കുകയാണ്. ആകാശത്തിന്റെ വെളിച്ചം ഭൂമിയിലേക്ക് പതിച്ചപ്പോൾ ജനം ഒഴിഞ്ഞുമാറി. അവർ അദ്ദേഹത്തെ സാവധാനം താഴേക്കിറങ്ങി. കൂടിനിന്ന് ജനം ചലനമറ്റ ശരീരം ആ നാല് പേർക്കൊപ്പം സ്വീകരിച്ചു.

**കഫർന്നഹൂമിലെ വീട്**

(മർക്കോസ് 1:29-31-ൽ പത്രോസിന്റെയും അന്ത്രയാസിന്റെയും വീട് കഫർന്നഹൂമിലാണ്.

യേശു പത്രോസിന്റെ അമ്മാവിയമ്മയെ സുഖപ്പെടുത്തി.

പത്രോസിന്റെ വീട് ചെറിയ മേൽക്കൂരയുള്ള ഒരു സാധാരണ മീൻപിടുത്തക്കാരന്റെ വീടാണ്.)

ചലനമറ്റ ശരീരത്തോട് യേശു പുഞ്ചിരിയോടെ നോക്കിയിട്ട് പറഞ്ഞു കിടക്ക എടുത്തു നിനക്ക് പോകാം. ഇവിടെ രണ്ടു ചോദ്യമുണ്ട് ഇവൻ സ്വയം കടന്നു പോയതാണോ? ഇവന്റെ പരിസരങ്ങൾ ഇവനെ കിടത്തിയതാണോ?. നിന്നെ കിടത്തിയിരിക്കുന്ന, നീ കിടക്കുന്ന കിടക്ക എടുത്തുകൊണ്ടു പോവുക. ഇത് ഒരു പ്രതിരോധ പ്രവർത്തനമാണ്. ഒരു ഭാഗത്ത് സ്വയം കടന്നുപോയവൻ മനസ്സിലും ശരീരത്തിലും സ്വന്തമായി ഊർജ്ജം കണ്ടെത്തുന്നു അതല്ലെങ്കിൽ ഇവനെ കിടത്തിയ മത രാഷ്ട്രീയത്തെ വെല്ലുവിളിച്ചുകൊണ്ട് സ്വയം നടന്നു നീങ്ങുന്നു. എഴുത്തിനിടയിൽ ഞാൻ തന്നെ സ്വയം തിരിച്ചറിയുന്നു ഞാൻ ക്രിസ്തുവുമായി കണ്ടെത്തുന്ന രക്ഷ ഒരു പ്രതിരോധത്തിന്റെ ഭാഗമാണ്. അരാഷ്ട്രീയ സാമൂഹ്യ പരിസരങ്ങളിൽ സ്വയം ബദലുകൾ ആകേണ്ട പ്രതിരോധം. മടക്കയാത്ര നാലു പേരല്ല ഒരുമിച്ച് അഞ്ചുപേരാണ് നടക്കുന്നത്. എല്ലാ കാലത്തേക്കുമുള്ള പ്രത്യാശയുടെ ഉണർത്തുപാട്ടുമായി അഞ്ചുപേരും തിരികെ മടങ്ങുന്നു.

**ധ്യാനം**

നാലുപേർ വേഗത കുറവുള്ളവരാണ് നടന്നു നീങ്ങാൻ കഴിയാത്ത, ശരീരത്തിന് ചലനശേഷി ഇല്ലാത്ത അയാളെ പ്രതിയാണ്. ഗുരുവിനെ കുറിച്ചുള്ള അറിവിനാൽ കൂടെയുള്ളവരെല്ലാം വേഗത്തിൽ ഓടിപ്പോയി. ഓടിപ്പോയവർ മറന്നുപോയ അയാളെ അവർ ക്രിസ്തുവിലുള്ള വെളിച്ചത്തിൽ ചുമന്നു. ഒരു പക്ഷേ ജനക്കൂട്ടത്തിന്റെ ഓടിക്കൂടലുകൾക്ക് മുൻപേ അവർ ഇറങ്ങിയതാവാം അവർ പക്ഷവാതരോഗിയെ പ്രതി, ക്രിസ്തുവിലെ വെളിച്ചത്തെ പ്രതി സാവധാനത്തിലാണ്.

അവസാനം രണ്ടു കൂട്ടരും കണ്ടുമുട്ടുന്നത് ആ വീട്ടിലാണ്, ക്രിസ്തു പല പ്രാവശ്യം വന്ന ആ വീട്ടിൽ.

വീട്ടിലെ ഉടമസ്ഥർ നിശബ്ദത കൊണ്ട് ദൈവത്തിന്റെ സൗന്ദര്യമാണ്. ഓടിക്കൂടിയ ജനത്തിന് തങ്ങളുടെ വീട് മുഴുവനും തുറന്നുകൊടുത്തു അത് ജനത്തിന്റെ തുറവിക്കുവേണ്ടിയാണ്. എന്നാൽ ആ നാലുപേർക്ക് മേൽക്കൂര തുറന്നു കൊടുക്കുന്നു അതൊരുപക്ഷേ ആ വീട്ടിലെ അംഗങ്ങൾ തന്നെയാവാം തുറന്നത്, അത് ദൈവ തുറവിയാണ്. കൂടിയ ജനത്തിന് ഒരു പുതിയ വഴി ഭൂമിക്കും ആകാശത്തിനും ഇടയിൽ, ദൈവത്തിന്റെ വഴി.

ആ നാലുപേർ ചേർന്ന് ക്രിസ്തുവിലേക്ക് ചലനം കുറവുള്ളവനെ സാവധാനത്തിൽ ഇറക്കി. ഇനി അവിടെ ഒരു പുതിയ ഭാഷയാണ് ആ ജനത്തിന് പരിചിതമല്ലാത്ത ഭാഷ, അവർക്കൊപ്പം നടക്കാൻ ചലനം കുറവുള്ളവനോട് സ്വർഗ്ഗം പറഞ്ഞ ഭാഷ...

ജനത്തിനൊപ്പം ദൈവത്തെ പ്രതി സഞ്ചരിക്കാൻ ഒരു ഉയർപ്പിന്റെ സുവിശേഷം അതാണ് നോമ്പിന്റെ ഭാഷ. അവനെ ചുമന്ന നാലുപേരും അവരുടെ ശരീരത്തിൽ സ്വയം സ്വീകരിച്ച, ഏറ്റെടുത്ത ആ വേദന ക്രിസ്തുവിന്റെ ക്രൂശോളം എത്തിനിൽക്കുന്നതാണ്, ഇതാണ് ക്രൂശിന്റെ സൗന്ദര്യം.

“എഴുന്നേറ്റു കിടക്ക എടുത്തു വീട്ടിലേക്കു പോക” (മർക്കോസ് 2:11).



Bombay Diocesan Priest Lenten Retreat held at Vashi Aramana. 2025.

◆ സമാധാനത്തിന്റെ മനുഷ്യർ ചുരുക്കവും കലഹത്തിന്റെ പുത്രന്മാർ വളരേയും ആകുന്നു. അത് ഒടുക്കകാലമാകകൊണ്ടായിരിക്കാം.

◆ നാം ചെയ്യുന്നതു ദൈവത്തെക്കുറിച്ചു എന്നിരുന്നാൽ മതി. അപ്പോൾ നമുക്കു തന്നിൽനിന്നു പ്രതിപകരം കിട്ടും.

**- പ. പരുമല തിരുമേനി**



Clergy Lenten Retreat held on 12th March 2025 at Madras Bishop’s House.





വരിക്കോലി ഗ്രിഗോറിയൻ ഡയാലിസിസ് സെന്ററിന്റെ രണ്ടാം ഘട്ടം ഉദ്ഘാടനം എൽ.ഐ.സി. ഓഫ് ഇന്ത്യ മാനേജിങ് ഡയറക്ടർ ആയിരുന്ന മിനി ഐപ്പ് നിർവ്വഹിച്ചു.



## ഡോക്ടറേറ്റ് നേടി

വീർ ബഹാദൂർ സിംഗ് പൂർവ്വാഞ്ചൽ യൂണിവേഴ്സിറ്റിയിൽ നിന്നും അപ്ലൈഡ് സൈക്കോളജിയിൽ Ph.D. ലഭിച്ച **സാനറ്റ് തോമസ്.** കാവുംഭാഗം സെന്റ് മൽക്ക് ഇടവകയിൽ ഇലഞ്ഞിമൂട്ടിൽ തോമസ് ജോണിന്റെയും ഷൈല തോമസിന്റെയും മകനാണ്.

◆ ഹൃദയം നിറഞ്ഞ ഭക്തിയോടെ ചെയ്യുന്ന പ്രാർത്ഥന ദൈവം കൈക്കൊൾകയും ഒരു അനുഗ്രഹരൂപമായി അതു നമുക്കു തിരികെ ലഭിക്കുകയും ചെയ്യും.

◆ ഈശ്വര പ്രാർത്ഥന ഈ ലോകത്തെ പല വിധത്തിലും ദൈവത്തിന്റെ പാദാരാവിന്ദങ്ങളോടു ചേർക്കുന്ന പൊന്നിൻ ചങ്ങലയത്രെ.

**- പ. പരുമല തിരുമേനി**



# കൊസ്ബി



**സിസ്റ്റർ മേരി OSM**
(ബേത്‌ലഹേം ദയറ കിഴക്കമ്പലം)

സംഖ്യാപുസ്തകം 25-ൽ,പ്രത്യക്ഷപ്പെടുന്ന കൊസ്ബി ചെറുതെങ്കിലും പ്രധാനപ്പെട്ട ഒരു കഥാപാത്രമാണ്. അവിടെ ഇസ്രായേല്യരെ വിഗ്രഹാരാധനയിലേക്കും അധാർമികതയിലേക്കും നയിക്കുന്നതിലും ദൈവീക ന്യായവിധിയെ പ്രകോപിപ്പിക്കുന്നതിലും പങ്കുവഹിച്ച ഒരു മിദ്യാന്യ സ്ത്രീയായി അവളെ ചിത്രീകരിക്കുന്നു. മിദ്യാന്യർ ജോർദാൻ നദിയുടെ കിഴക്കുള്ള പ്രദേശത്ത് താമസിച്ചിരുന്ന ഒരു നാടോടി ജനതയായിരുന്നു. അവളുടെ പ്രവർത്തനങ്ങളും സ്വാധീനവും ദേശീയ പ്രതിസന്ധി അഭിമുഖീകരിക്കുന്നു. വിഗ്രഹാരാധനയ്ക്കും അധാർമികതയ്ക്കും എതിരായ ഇസ്രായേലിന്റെ പോരാട്ടങ്ങളെ മനസ്സിലാക്കുന്നതിൽ അവളെ ഒരു പ്രധാന വ്യക്തിയാക്കി മാറ്റുന്നു.

ഒരു മിദ്യാന്യ രാജകുമാരി എന്ന നിലയിൽ കൊസ്ബിയുടെ ഉയർന്ന പദവി സൂചിപ്പിക്കുന്നത് അവളുടെ പ്രവർത്തനങ്ങൾ കേവലം വ്യക്തിപരമല്ല, മറിച്ച് രാഷ്ട്രീയമായും മതപരമായും പ്രാധാന്യമുള്ളതായിരുന്നു എന്നാണ്. ഇസ്രായേലിനെ വിഗ്രഹാരാധനയിലേക്ക് പ്രലോഭിപ്പിച്ചുകൊണ്ട് അവരെ ദുർബലപ്പെടുത്താനുള്ള മിദ്യാന്യരുടെ വലിയൊരു തന്ത്രത്തിന്റെ ഭാഗമായിരുന്നു അവൾ.

**1. പ്രലോഭനത്തിന്റെയും വിഗ്രഹാരാധനയുടെയും പ്രതീകം**

ശിമയോൻ ഗോത്രത്തിൽ നിന്നുള്ള ഇസ്രായേല്യ രാജകുമാരനായ സിമ്രിയുമായി അവൾ പ്രത്യേകമായി ബന്ധപ്പെട്ടിരുന്നു. അവരുടെ ബന്ധം വെറും വ്യക്തിപരമായ കാര്യമല്ല, മറിച്ച് പരസ്യവും ധിക്കാരപരവുമായ ഒരു പ്രവൃത്തിയായിരുന്നു. സിമ്രി കൊസ്ബിയെ ഇസ്രായേൽ പാളയത്തിലേക്ക് കൊണ്ടുവന്ന് അവരുടെ ബന്ധത്തിൽ പരസ്യമായി ഏർപ്പെട്ട് മോശയെയും ഇസ്രായേൽ നേതൃത്വത്തെയും വെല്ലുവിളിച്ചു. വിദേശ സ്ത്രീകളാൽ ഇസ്രായേല്യർ പ്രലോഭിപ്പിക്കപ്പെടുകയും തുടർന്നുള്ള വിഗ്രഹാരാധനാ ആചാരങ്ങളിൽ അവരുടെ പങ്കാളിത്തം കേവലം വ്യക്തിപരമല്ല, മറിച്ച് ഒരു വലിയ പ്രശ്നത്തിന്റെ പ്രതീകമാണ്.

മോവാബ്യരും മിദ്യാന്യരുമായ സ്ത്രീകൾ ഇസ്രായേല്യ പുരുഷന്മാരെ ബാൽ പെയോരിനെ ആരാധിക്കാൻ പ്രേരിപ്പിച്ചതെങ്ങനെയെന്ന് സംഖ്യാപുസ്തകം വിവരിക്കുന്നു (സംഖ്യാപുസ്തകം 25:1-3). തന്നോട് വിശ്വസ്തത പുലർത്തണമെന്ന ദൈവത്തിന്റെ കൽപ്പനയുടെ നേരിട്ടുള്ള ലംഘനമായിരുന്നു ഇത്. മിദ്യാന്യ രാജകുമാരിയായ കൊസ്ബി, ഇസ്രായേല്യരെ വഴിതെറ്റിച്ച വിദേശ സംസ്കാരങ്ങളുടെയും മതങ്ങളുടെയും സ്വാധീനത്തെ പ്രതിനിധീകരിക്കുന്നു. ഇസ്രായേല്യ പാളയത്തിലെ അവളുടെ സാന്നിധ്യം മിശ്രവിവാഹത്തിന്റെ മാത്രം കാര്യമല്ല, മറിച്ച് ആത്മീയ ദുഷിപ്പിന്റെ കാര്യമാണ്.

**2. കലാപത്തിന്റെ കേന്ദ്രബിന്ദു**

കൊസ്ബിയുടെയും സിമ്രിയുടെയും ബന്ധം വെറുമൊരു സ്വകാര്യ കാര്യമല്ല, മറിച്ച് പരസ്യമായ ഒരു ധിക്കാരമായിരുന്നു. സിമ്രി കൊസ്ബിയെ പാളയത്തിലേക്ക് കൊണ്ടുവന്നത് "മോശെയുടെയും മുഴുവൻ സഭയുടെയും മുമ്പാകെ" ആണെന്ന് സംഖ്യാപുസ്തകം 25:6 പറയുന്നു. ദൈവവുമായുള്ള ഇസ്രായേലിന്റെ ഉടമ്പടിയെയും മോശയുടെ നേതൃത്വത്തെയും കുറിച്ചുള്ള ഒരു നഗ്നമായ അവഗണനയാണിത്. അവരുടെ പ്രവൃത്തികൾക്ക് പശ്ചാത്തപിക്കുന്നതിനു പകരം, ദൈവത്തിന്റെ നിയമങ്ങളുടെ അധികാരത്തെ വെല്ലുവിളിക്കുന്നതുപോലെ അവർ തങ്ങളുടെ ബന്ധം പരസ്യമായി പ്രകടിപ്പിച്ചു. ഇസ്രായേലിന്റെ വിഗ്രഹാരാധനയുടെ ഫലമായി, അവരുടെ ഇടയിൽ ഒരു ബാധ പൊട്ടിപ്പുറപ്പെട്ടു, ആയിരക്കണക്കിന് ആളുകളെ കൊന്നു. മോശയും ജനവും സമാഗമന കൂടാരത്തിന്റെ പ്രവേശന കവാടത്തിൽ വിലപിച്ചും അനുതപിച്ചും ഇരിക്കുമ്പോൾ, സിമ്രി ധൈര്യത്തോടെ കൊസ്ബിയെ തന്റെ കൂടാരത്തിലേക്ക് കൊണ്ടുവന്നു (സംഖ്യാ പുസ്തകം 25:6). ദൈവിക ശിക്ഷയുടെ സമയത്ത് സംഭവിച്ചതിനാൽ ഈ മത്സര പ്രവൃത്തി പ്രത്യേകിച്ചും ഗുരുതരമായിരുന്നു. ഇസ്രായേലിന്റെ പാപങ്ങളുടെ ഫലമായി ദൈവം അവരുടെ മേൽ ഒരു ബാധ അയച്ചിരുന്നു, എന്നിട്ടും സിമ്രിയും കൊസ്ബിയും അവരുടെ ലംഘനത്തിൽ തുടർന്നു.

**3. ദൈവിക നീതിയുടെ സംരക്ഷകൻ**

ഇസ്രായേൽ പാളയത്തിൽ കൊസ്ബിയുടെ സാന്നിധ്യം കഠിനമായ ദിവ്യ പ്രതികരണത്തിന് കാരണമായി. വ്യാജദൈവങ്ങളെ ആരാധിക്കുന്ന വിദേശ രാഷ്ട്രങ്ങളുമായി സഖ്യങ്ങൾ സ്ഥാപിക്കുന്നതിനെതിരെ ദൈവം ഇസ്രായേല്യർക്കു മുന്നറിയിപ്പ് നൽകിയിരുന്നു (പുറപ്പാട് 34:15-16, ആവർത്തനം 7:3-4). സിമ്രിയുമായി ഒരു ബന്ധത്തിൽ ഏർപ്പെട്ടതിലൂടെ, ദൈവീക ന്യായവിധി നടപ്പിലാക്കുന്നതിലേക്ക് നയിച്ച സംഭവങ്ങൾക്ക് കൊസ്ബി ഒരു ഉത്തേജകമായി മാറി.

ഈ പ്രവൃത്തി അഹരോന്റെ ചെറുമകനായ ഫീനഹാസിനെ ഉടനടി നിർണായക നടപടിയെടുക്കാൻ പ്രേരിപ്പിച്ചു. ഫീനെഹാസ് ഒരു കുന്തമെടുത്ത് കൂടാരത്തിൽ പ്രവേശിച്ചു, സിമ്രിയെയും കൊസ്ബിയെയും കുത്തി, തൽക്ഷണം അവരെ കൊന്നു (സംഖ്യാപുസ്തകം 25:7-8). തീക്ഷ്ണതയുടെ ഈ പ്രവൃത്തി 24,000 ഇസ്രായേല്യരെ ഇതിനകം കൊന്നൊടുക്കിയ ബാധയെ തടഞ്ഞു. പ്രതിസന്ധിയുടെ ഏക കാരണം കൊസ്ബി ആയിരിക്കില്ലെങ്കിലും, ഇസ്രായേലിന്റെ അവിശ്വസ്തത എന്ന വിശാലമായ വിഷയത്തിൽ അവൾ ഒരു പ്രധാന വ്യക്തിയായിരുന്നു. അവളുടെ മരണം ദൈവകോപം ശമിപ്പിക്കുന്നതിൽ വഴിത്തിരിവായി, ഇസ്രായേലിന്റെ പാപത്തിന്റെ ഗൗരവം പ്രകടമാക്കി.

ഫീനെഹാസ് നടപടിയെടുത്തയുടനെ, ബാധ അവസാനിപ്പിച്ചു, നീതിയിലൂടെ ദൈവത്തിന്റെ കോപം അകറ്റാൻ കഴിയുമെന്ന് ഇത് കാണിക്കുന്നു. പെയോരിൽ ഇസ്രായേലിന്റെ പാപത്തെത്തുടർന്നുണ്ടായ ശിക്ഷ, ദൈവം പരിശുദ്ധനാണെന്നും വിഗ്രഹാരാധനയെ അവൻ സഹിക്കില്ലെന്നും

തെളിയിക്കുന്നു. ഇസ്രായേല്യരെ ബാധിച്ച ബാധ അവരുടെ അവിശ്വസ്തതയുടെ നേരിട്ടുള്ള ഫലമായിരുന്നു (സംഖ്യാപുസ്തകം 25:9). കൊസ്ബിയെയും സിമ്രിയെയും ഫീനെഹാസ് വധിച്ചത് വ്യക്തിപരമായ പ്രതികാര നടപടിയല്ല, മറിച്ച് ദൈവീക നീതിയുടെ പ്രവൃത്തിയായിരുന്നു.

ഫീനെഹാസ് നടപടിയെടുത്തയുടനെ, ബാധ അവസാനിപ്പിച്ചു, നീതിയിലൂടെ ദൈവത്തിന്റെ കോപം അകറ്റാൻ കഴിയുമെന്ന് ഇത് കാണിക്കുന്നു. സിമ്രിയെയും കൊസ്ബിയെയും കൊല്ലുന്നതിൽ അഹരോന്റെ ചെറുമകനായ ഫീനെഹാസ് വേഗത്തിൽ പ്രവർത്തിച്ചു, ദൈവം അദ്ദേഹത്തിന് ഒരു സമാധാന ഉടമ്പടി നൽകി പ്രതിഫലം നൽകി (സംഖ്യാപുസ്തകം 25:10-13). പാപത്തിനെതിരെ നിലകൊള്ളുകയും തന്റെ വിശുദ്ധിക്കായെ കാത്തു സംരക്ഷിക്കുകയും ചെയ്യുന്നവരെ ദൈവം ബഹുമാനിക്കുന്നുവെന്ന് ഈ സംഭവം സൂചിപ്പിക്കുന്നു.

ഇസ്രായേലിലെ പുരോഹിതന്മാർ ദൈവസേവനത്തിൽ നീതിയും വിശുദ്ധിയും ഉയർത്തിപ്പിടിക്കേണ്ടതുണ്ടെന്ന് ഫീനെഹാസിന്റെ പ്രവൃത്തി ഉറപ്പിച്ചു. ദൈവത്തിന്റെ വിശുദ്ധി സംരക്ഷിക്കുന്നതിലുള്ള അവന്റെ തീക്ഷ്ണതയ്ക്ക് പ്രതിഫലമായി ഒരു സമാധാന ഉടമ്പടിയും അദ്ദേഹത്തിന് ലഭിച്ചു (സംഖ്യാപുസ്തകം 25:10-13).

**4. വിശുദ്ധിയെയും അനുസരണത്തെയും കുറിച്ചുള്ള ഒരു പാഠം**

ബൈബിൾ വിവരണത്തിൽ കൊസ്ബിക്ക് ശബ്ദം നൽകിയിട്ടില്ലെങ്കിലും, അനുസരണക്കേടിന്റെ അനന്തരഫലങ്ങളെക്കുറിച്ചുള്ള ശക്തമായ ഒരു പാഠമായി അവളുടെ പ്രവൃത്തികളും വിധിയും പ്രവർത്തിക്കുന്നു. ചുറ്റുമുള്ള ജനങ്ങളുടെ വിഗ്രഹാരാധനാപരമായ ആചാരങ്ങളിൽ നിന്ന് വേറിട്ട്, ഒരു വിശുദ്ധ ജനതയായിരിക്കാൻ ഇസ്രായേല്യർ തിരഞ്ഞെടുക്കപ്പെട്ടു (ലേവ്യപുസ്തകം 20:26). സിമ്രിയുമായുള്ള കൊസ്ബിയുടെ ഇടപെടൽ, ദൈവത്തിന്റെ കൽപ്പനകൾ അവഗണിച്ചാൽ ദൈവജനം എത്ര എളുപ്പത്തിൽ വഴിതെറ്റിക്കപ്പെടാമെന്ന് വ്യക്തമാക്കുന്നു. തുടർന്നുണ്ടായ കഠിനമായ ശിക്ഷ ആത്മീയ സമഗ്രത നിലനിർത്തുന്നതിൽ ജാഗ്രത പാലിക്കേണ്ടതിന്റെ ആവശ്യകതയെ എടുത്തുകാണിക്കുന്നു. ബാഹ്യ സ്വാധീനങ്ങളാൽ ദൈവത്തിന്റെ കൽപ്പനകളിൽ നിന്ന് അകന്നുപോകുന്നതിന്റെ അപകടങ്ങൾക്കെതിരെ അവളുടെ ജീവിതം മുന്നറിയിപ്പ് നൽകുന്നു. വിശ്വാസത്തിന്റെ വിശുദ്ധിയും ദൈവത്തിന്റെ നിയമങ്ങളോടുള്ള അനുസരണവും നിലനിർത്തേണ്ടതിന്റെ പ്രാധാന്യവും ഇത് ഊന്നിപ്പറയുന്നു. മറ്റ് രാജ്യങ്ങളുടെ ആചാരങ്ങൾ സ്വീകരിച്ചുകൊണ്ട് ഇസ്രായേൽ തങ്ങളുടെ വിശ്വാസത്തിൽ വിട്ടുവീഴ്ച ചെയ്യുന്നതിന്റെ അപകടങ്ങളെ കൊസ്ബി പ്രതിനിധീകരിക്കുന്നു. സിമ്രിയുമായുള്ള അവളുടെ ബന്ധം വിദേശ ദൈവങ്ങളുമായുള്ള ഇസ്രായേലിന്റെ ആത്മീയ വ്യഭിചാരത്തെ പ്രതീകപ്പെടുത്തുന്നു.

പെയോറിലെ സംഭവം വിഗ്രഹാരാധനയ്ക്കെതിരായ ഒരു മുന്നറിയിപ്പായി വർത്തിക്കുന്നു, കാരണം അത് ഇസ്രായേല്യരുടെ മേൽ ദൈവീക ന്യായവിധി കൊണ്ടുവന്നു. ദൈവസാന്നിധ്യം പ്രകടമായിരുന്ന സമാഗമന കൂടാരത്തിന് മുന്നിൽ പരസ്യമായി പാപം ചെയ്ത കൊസ്ബിയുടെയും സിമ്രിയുടെയും പ്രവർത്തനങ്ങൾ മനഃപൂർവമായ മത്സരത്തെ ചിത്രീകരിക്കുന്നു.

സംഖ്യാപുസ്തകത്തിലെ ചെറുതെങ്കിലും പ്രധാനപ്പെട്ട ഒരു കഥാപാത്രമാണ് കൊസ്ബി. ഇസ്രായേല്യരെ പാപത്തിലേക്ക് നയിക്കുന്നതിലും അത് ഒരു ദൈവ കോപത്തിലേക്കും നയിച്ചതിൽ പ്രധാന പങ്കുവഹിച്ച ഒരു മിദ്യാന്യ രാജകുമാരിയായിരുന്നു അവൾ. സിമ്രിയുമായുള്ള അവളുടെ ബന്ധം വിദേശ രാഷ്ട്രങ്ങളുമായുള്ള ഇസ്രായേലിന്റെ വിട്ടുവീഴ്ചയുടെ അപകടങ്ങളെയും വിഗ്രഹാരാധനയുടെ ഗുരുതരമായ പ്രത്യാഘാതങ്ങളെയും പ്രതിനിധീകരിക്കുന്നു. ഫീനെഹാസിന്റെ കൈകളാലുള്ള അവളുടെ മരണം ദൈവീക നീതിയുടെയും ദൈവത്തിന്റെ വിശുദ്ധിയോടുള്ള തീക്ഷ്ണതയുടെ ആവശ്യകതയുടെയും പ്രമേയത്തെ അടിവരയിടുന്നു. കൊസ്ബിയുടെ കഥ ആത്മീയ ദുഷിപ്പിനും ദൈവത്തിൽ നിന്ന് അകന്നുപോകുന്നതിന്റെ അനന്തരഫലങ്ങൾക്കുമെതിരായ ഒരു മുന്നറിയിപ്പായി വർത്തിക്കുന്നു. ദൈവത്തോടുള്ള വിശ്വസ്തതയുടെ പ്രാധാന്യത്തെക്കുറിച്ചും വിദേശ സ്വാധീനങ്ങൾ വിശ്വാസികളെ അവനുമായുള്ള ഉടമ്പടിയിൽ നിന്ന് അകറ്റുന്നതിന്റെ അപകടങ്ങളെക്കുറിച്ചും അവളുടെ കഥ ഓർമ്മിപ്പിക്കുന്നു. അവളുടെ പ്രവൃത്തികൾ നാശം കൊണ്ടുവന്നെങ്കിലും, വിശുദ്ധിയുടെയും അനുസരണത്തിന്റെയും ദൈവത്തിന്റെ കൽപ്പനകളോടുള്ള അചഞ്ചലമായ പ്രതിബദ്ധതയുടെയും ആവശ്യകതയെ അവ ശക്തിപ്പെടുത്തി. പെയോരിൽ ഇസ്രായേലിന്റെ പാപത്തെത്തുടർന്നുണ്ടായ ശിക്ഷ, ദൈവം പരിശുദ്ധനാണെന്നും വിഗ്രഹാരാധനയെ അവൻ സഹിക്കില്ലെന്നും തെളിയിക്കുന്നു. ഇസ്രായേല്യരെ ബാധിച്ച ബാധ അവരുടെ അവിശ്വസ്തതയുടെ നേരിട്ടുള്ള ഫലമായിരുന്നു (സംഖ്യാപുസ്തകം 25:9). കൊസ്ബിയെയും സിമ്രിയെയും ഫീനെഹാസ് വധിച്ചത് വ്യക്തിപരമായ പ്രതികാര നടപടിയല്ല, മറിച്ച് ദൈവീക നീതിയുടെ പ്രവൃത്തിയായിരുന്നു.

വിദേശ സ്ത്രീകളുമായുള്ള ബന്ധത്തിലൂടെ ഇസ്രായേല്യർ വിഗ്രഹാരാധനയിലേക്ക് ആകർഷിക്കപ്പെട്ടതുപോലെ, ഇന്നത്തെ വിശ്വാസികൾ അവരുടെ വിശ്വാസത്തിൽ വിട്ടുവീഴ്ച ചെയ്യാതിരിക്കാൻ ശ്രദ്ധിക്കണം. ആത്മീയ നേതൃത്വത്തിന് ധൈര്യം ആവശ്യമാണ് - സത്യത്തെയും നീതിയെയും പ്രതിരോധിക്കുന്നതിൽ ധീരമായ നേതൃത്വത്തിന്റെ ഒരു ഉദാഹരണമായി ഫീനെഹാസിന്റെ ദൈവത്തോടുള്ള തീക്ഷ്ണത വർത്തിക്കുന്നു. പുരാതന കാലത്തും ഇന്നും ദൈവത്തോട് വിശ്വസ്തത പുലർത്താനും പാപത്തിന്റെ കെണികൾ ഒഴിവാക്കാനുമുള്ള ഒരു തിരിച്ചറിവായി കൊസ്ബിയുടെ ജീവിതം നമുക്ക് മുന്നറിയിപ്പ് നൽകുന്നു.



ഫാ. അലക്സ് ജോണിന് സെറാമ്പൂർ സർവ്വകലാശാലയിൽ നിന്നും ദൈവശാസ്ത്രത്തിൽ ഡോക്ടറേറ്റ് ലഭിച്ചു. Cclesiological themes in the writings of ephrem the syrian: its implication for indian perspectives of ecclesology എന്ന വിഷയത്തിൽ നടത്തിയ ഗവേഷണ പഠനത്തിനാണ് ഡോക്ടറേറ്റ് ലഭിച്ചത്. ഇംഗ്ലീഷ് സാഹിത്യത്തിലും ദൈവശാസ്ത്രത്തിലും ബിരുദവും ആരാധനാ ദൈവശാസ്ത്രത്തിൽ മാസ്റ്റർ ബിരുദവും കരസ്ഥമാക്കിയിട്ടുണ്ട്. 2009 മുതൽ 2021 വരെ പ. ബസേലിയോസ് മാർത്തോമ്മാ പൗലൗസ് ദ്വിതീയൻ ബാവായുടെ ഓഫീസ് സെക്രട്ടറിയായി ദേവലോകം കാതോലിക്കേറ്റ് അരമനയിൽ സേവനം അനുഷ്ഠിച്ചു. മാരൂർ പുത്തൻപുരയിൽ പരേതനായ ജോണിന്റെയും ലിസിയുടെയും മകനാണ്. ഭാര്യ: കാർത്തികപ്പള്ളി സെന്റ് തോമസ് ഹയർസെക്കണ്ടറി സ്കൂൾ അധ്യാപിക ചൈതന്യ തോമസ്. മക്കൾ: എയ്ഞ്ചൽ മേരി അലക്സ്, എഫ്രേം ജോൺ അലക്സ്. കോട്ടയം ഭദ്രാസനത്തിലെ പുത്തൻചന്ത സെന്റ് മേരീസ് ഓർത്തഡോക്സ് ഇടവക വികാരിയായി സേവനം അനുഷ്ഠിച്ചുവരുന്നു.



**മദ്രാസ് ഭദ്രാസനത്തിലെ ഈറോഡ് സെന്റ് ഗ്രിഗോറിയോസ് ഓർത്തഡോക്സ് ഇടവക വികാരി ഫാ. അനു കെ. ആറ്റുവാരത്തിനു ചെന്നൈ Dr. M.G.R. MEDICAL യൂണിവേഴ്‌സിറ്റിയിൽ നിന്ന് (BACHELOR OF AYURVEDIC MEDICINE AND SURGERY - BAMS) ഡോക്ടറേറ്റ് ലഭിച്ചു. ഓടാനവട്ടം സെന്റ് ജോർജ് ഓർത്തഡോക്സ് ഇടവകാംഗമാണ്.**

**സ്നേഹ എലിസബത്ത് വർഗീസ്**
**ബാംഗ്ലൂർ രാജീവ് ഗാന്ധി യൂണിവേഴ്സിറ്റി ആരെ മെഡിക്കൽ സർജിക്കൽ നേഴ്സിങ്ങിൽ ഒമ്പതാം റാങ്ക് നേടി ഉന്നത വിജയം കരസ്ഥമാക്കി. കായംകുളം കാദീശാ ഓർത്തഡോക്സ് കത്തീഡ്രൽ ഇടവകാംഗവുമായ തണ്ടാശേരി വടക്കതിൽ വർഗീസ് ജോയിയുടെയും ബീന വർഗീസിന്റെയും മകൾ ആണ് സ്നേഹ എലിസബത്ത് വർഗീസ്.**





## വലിയ നോമ്പിലെ മൂന്നാം ഞായർ

# പക്ഷവാതരോഗി / മ്ശര്യോ ഞായർ

## (വി. മർക്കോസ് 2:1–12)

## ഫാ. മോൻസി ഫിലിപ്പ്

വലിയ നോമ്പിലെ മൂന്നാം ഞായർ. പക്ഷവാതരോഗിയെ യേശുതമ്പുരാൻ സൗഖ്യമാക്കുന്ന സംഭവം. സ്വന്തമായി ഒന്നും ചെയ്യാൻ സാധിക്കാതെ മറ്റുള്ളവരുടെ സഹായം അനിവാര്യമായിരുന്ന പക്ഷവാതരോഗി. നാലുപേരുടെ സഹായത്താൽ ക്രിസ്തുവിന്റെ അടുക്കൽ വന്ന് സൗഖ്യം പ്രാപിക്കുന്നു.

**ഇന്നത്തെ വേദഭാഗം** വി. മർക്കോസ് 2:1–12

കഫർന്നഹൂമിലെ ഒരു വീട്ടിൽ നടക്കുന്ന സംഭവം. ഈ ഭവനം പത്രോസിന്റെ ഭവനം എന്ന് പറയപ്പെടുന്നു. പാലസ്തീൻ ഭവനങ്ങൾക്കു മുൻഭാഗത്ത് വിശാലമായ തുറന്ന സ്ഥലം മിക്കവാറും ഉണ്ടായിരിക്കും. ഗോവണി പിൻഭാഗത്തും മുകൾഭാഗം അന്നത്തെ രീതിയിലുള്ള മട്ടുപ്പാവും ആയിരിക്കും. യേശുതമ്പുരാൻ ഉണ്ടെന്നറിഞ്ഞ വാർത്ത കേട്ട് ജനങ്ങൾ അവന്റെ അടുക്കൽ വന്നു കൂടി. യേശുതമ്പുരാൻ അവരോട് തിരുവചനം പ്രസ്താവിച്ചുകൊണ്ടിരിക്കുമ്പോൾ നാലുപേർ ഒരു പക്ഷവാതക്കാരനെ ചുമന്നു അവന്റെ അടുക്കലേയ്ക്ക്. എന്നാൽ ജനക്കൂട്ടം കാരണം അവന്റെ അടുക്കൽ എത്തുവാൻ സാധിച്ചില്ല. അവർ യേശുതമ്പുരാൻ ഇരുന്ന സ്ഥലത്തിന്റെ മേൽക്കുര പൊളിച്ച് പക്ഷവാതക്കാരനെ കിടക്കയോടെ താഴേക്കിറക്കി. അവനെ കൊണ്ടുവന്നവരുടെ വിശ്വാസം കണ്ട് യേശുതമ്പുരാൻ പക്ഷവാതക്കാരനോട് "മകനേ നിന്റെ പാപങ്ങൾ മോചിച്ചു തന്നിരിക്കുന്നു" എന്നു പറഞ്ഞു. ചില ശാസ്ത്രിമാർ അവൻ ദൈവദൂഷണം പറയുന്നു എന്ന് കുറ്റപ്പെടുത്തി. യേശുതമ്പുരാൻ പക്ഷവാതക്കാരനോട് "എഴുന്നേറ്റ് കിടക്ക എടുത്തു വീട്ടിലേക്കു പോക" എന്ന് ആഹ്വാനം, എല്ലാവരും കാൺകെ അവൻ കിടക്ക എടുത്തു വീട്ടിലേക്ക് പുറപ്പെട്ടു. എല്ലാവരും വിസ്മയിച്ചു. "ഇങ്ങനെ ഒരുനാളും കണ്ടിട്ടില്ല" എന്നു പറഞ്ഞു ദൈവത്തെ മഹത്വപ്പെടുത്തി. ഇതാണ് വേദഭാഗം ഇതിവൃത്തം. പക്ഷവാതരോഗിയുടെ സൗഖ്യം നാല് സുവിശേഷങ്ങളിലും രേഖപ്പെടുത്തിയിട്ടുണ്ട്. ഇതിൽ സമവീക്ഷണ സുവിശേഷങ്ങളിലെ പ്രതിപാദന രീതി സാമ്യമുള്ളതാണ്.

വി. മത്തായി 9:1–7, വി. മർക്കോസ് 2:1–12

വി. ലൂക്കോസ് 5:17–26. എന്നാൽ വി. യോഹന്നാന്റെ സുവിശേഷത്തിൽ (5 അദ്ധ്യായം) യറുശലേമിൽ ബേഥെസ്ദാ കുളത്തിങ്കലെ അഞ്ചുമണ്ഡപങ്ങളിലൊന്നിൽ 38 വർഷമായ തളർവാതരോഗിയായി കിടന്നയാളിനോടാണ് കർത്താവ് കിടക്ക എടുത്ത് നടക്കാൻ പറയുന്നത്.

**വേദഭാഗ ചിന്തകൾ**

**1. കഫർന്നഹൂമിലെ ഭവനം – ക്രിസ്തു സാന്നിദ്ധ്യത്താൽ ആകർഷിതം** വി. മർക്കോസ് 2:1–2

ഗലീലക്കടലിന്റെ വടക്കേതീരത്തുള്ള പ്രദേശമാണ് കഫർന്നഹൂം. അവിടെ ഒരു ഭവനത്തിൽ യേശു ഉണ്ടെന്നറിഞ്ഞ് വാതിൽക്കൽ പോലും ഇടമില്ലാത്തവിധം പലരും വന്നുകൂടി. യേശുതമ്പുരാന്റെ ശുശ്രൂഷാ വേളകളിൽ തന്നെ പിൻഗമിക്കുന്ന വലിയ ജനസമൂഹത്തെ കാണുവാൻ സാധിക്കും.

അത്.

1. മശിഹായെ കാണുവാൻ.
2. ദൈവ വചനങ്ങളെ ശ്രവിപ്പാൻ.
3. രോഗസൗഖ്യം പ്രാപിപ്പാൻ.

കഫർന്നഹൂമിൽ യേശു ഉണ്ടെന്നറിഞ്ഞ ജനം അവിടേയ്ക്ക് ഓടിയെത്തി.

"എന്നെ അയച്ച പിതാവ് ആകർഷിച്ചിട്ടല്ലാതെ ആർക്കും എന്റെ അടുക്കൽ വരുവാൻ സാധിക്കുകയില്ല." (വി. യോഹന്നാൻ 6:44)

കഫർന്നഹൂമിലെ ക്രിസ്തു സാന്നിധ്യം ജനത്തെ അവനിലേക്ക് ആകർഷിച്ചു. യേശു ഉള്ള ഭവനം ശാന്തിയും സമാധാനവും ആത്മീക സന്തോഷവും നിറഞ്ഞതും സമാധാനവും ആത്മിക സന്തോഷവും നിറഞ്ഞതും മറ്റുള്ളവർക്ക് ആശ്വാസകേന്ദ്രവുമായിരിക്കും. യേശു വസിക്കുകയും, യേശുവിൽ വസിക്കുകയും ചെയ്യുന്ന മനുഷ്യർ അനുഗ്രഹീതരും, അവർ വസിക്കുന്നിടം അനേകർക്ക് ആശ്വാസവും ആകുന്നു.

"ഒരു വ്യക്തി നന്നാകുമ്പോൾ ഒരു കുടുംബം നന്നാകുന്നു. ഒരു കുടുംബം നന്നാകുമ്പോൾ ഒരു സമൂഹം നന്നാകുന്നു."

ഭവനങ്ങൾ ദൈവം വസിക്കുന്ന ആലയങ്ങളായി പരിണമിക്കണം. എന്നാൽ ഇന്ന് ഭവനങ്ങൾ ജീവനില്ലാത്ത അവസ്ഥയാണ് ബന്ധങ്ങളിലെ സുതാര്യതകൾ നഷ്ടപ്പെട്ട് നിർജ്ജീവമായ അനുഭവങ്ങൾ. കഫർന്നഹൂമിലെ ഭവനം ഒരു ആകർഷണമാണ്. ക്രിസ്തു സാന്നിദ്ധ്യം വാതിക്കൽ മുട്ടുമ്പോൾ തുറക്കുവാൻ, ക്രിസ്തുവിനെ സ്വീകരിപ്പാൻ നാം സന്നദ്ധത കാട്ടണം. യേശുവുള്ള യഥാർത്ഥ ക്രിസ്തീയ കൂട്ടായ്മകളുള്ള ക്രിസ്തീയ ഭവനങ്ങളായി നമ്മുടെ ഭവനങ്ങൾ തീരണം.

"തളർച്ചയുടെ സാഹചര്യത്തിൽ യേശു ശക്തി പ്രദാനം ചെയ്ത് നമ്മേ എഴുന്നേൽപ്പിക്കും."

"യഥാ നദി സർവ്വേ സമുദ്രേ" എന്നാണ് ദൈവ-മനുഷ്യ ഐക്യത്തെക്കുറിച്ച് ആചാര്യന്മാർ എഴുതിയത്.കിഴക്കോട്ടോ, പടിഞ്ഞാറോട്ടോ ഒഴുകിയാലും ഒഴുകുന്ന പുഴകളെല്ലാം കടലിൽ എത്തിച്ചേരേണ്ടതാണ്. ഒരാളിലെ ഒഴുക്ക് നിൽക്കുമ്പോൾ അയാൾ പിന്നെ മൃതൻ ആണ്. ഒരാളിൽ കെട്ടി കിടക്കുന്ന തെന്തോ അത് തന്നെ അയാളെ കൊന്നൊടുക്കുന്ന വിഷം ആയിതീരുന്നു. ഓരോ പ്രഭാതത്തിലും ഒഴുകാൻ സമയമായി എന്ന് നാം സ്വയം പറയണം. അത് ക്രിസ്തുവിലേക്കുള്ള ഒഴുക്കായി തീരട്ടെ.

ഒരു വ്യക്തിയേ ഒഴുകാൻ പഠിപ്പിക്കുന്നത് ഭവനമാണ്. ക്രിസ്തുവിലേയ്ക്ക് ഒഴുകാൻ പഠിപ്പിക്കുന്ന പാഠശാല. കഫർന്നഹൂമിലെ അത്ഭുതം അനേകരെ അവനിലേക്ക് ഒഴുകാൻ പ്രേരിപ്പിച്ചു.

**2. നാലുപേരുടെ വിശ്വാസം – പക്ഷവാതരോഗിക്ക് സൗഖ്യം**

വി. മർക്കോസ് 2:3–11

നാലുപേർ ഒരു പക്ഷവാതക്കാരനെ ചുമന്നുകൊണ്ട് യേശുവിന്റെ അടുക്കൽ, എന്നാൽ ജനക്കൂട്ടം കാരണം അടുക്കുവാൻ സാധിക്കാതെ യേശു ഇരുന്ന സ്ഥലത്തിന്റെ മേൽക്കൂര പൊളിച്ച് കട്ടിലോടുകൂടി താഴേക്കിറക്കി. യേശു അവരുടെ വിശ്വാസം കണ്ട് "മകനേ നിന്റെ പാപങ്ങൾ മോചിച്ചു തന്നിരിക്കുന്നു" (വി. മർക്കോസ് 2:5). അവിടെ ഉണ്ടായിരുന്ന പരീശന്മാർ, ശാസ്ത്രീകാർ അവരുടെ ചിന്തകൾക്ക് യേശുതമ്പുരാൻ മറുപടി നൽകി. പക്ഷവാതക്കാരനോട് "കിടക്ക എടുത്തു നടക്ക" എന്ന് പറഞ്ഞു. അവൻ കിടക്ക എടുത്ത് വീട്ടിലേക്കു മടങ്ങി.

പക്ഷവാതക്കാരനെ കൊണ്ടുവന്നവർക്ക് ഉറച്ച വിശ്വാസം ഉണ്ടായിരുന്നു എന്നു വേണം നാം മനസ്സിലാക്കാൻ. അവന്റെ അടുക്കൽ സൗഖ്യം ഉണ്ടെന്നു രുചിച്ചറിഞ്ഞവർ ആകാം. അതായിരിക്കാം അവർ സഹായഹസ്തമായി പക്ഷവാതക്കാരന്റെ അടുക്കൽ വന്നത്.

"വിശ്വാസത്തോടുകൂടിയ പ്രാർത്ഥന രോഗിയെ സുഖപ്പെടുത്തും" (വി. യാക്കോബ് 5:15).

ഒരുവന്റെ വിശ്വാസംമൂലം, വിശ്വാസത്തോടെയുള്ള പ്രാർത്ഥന മൂലം അപരനു ഫലവും പ്രയോജനവുമുണ്ടാകും.

ഈ സംഭവത്തിൽ രണ്ട് കാര്യങ്ങൾ ശ്രദ്ധേയമാണ്.

1. എങ്ങനേയും രോഗി കർത്തൃസന്നിധിയിലെത്തിയാൽ അവനു സൗഖ്യം നിശ്ചയം എന്ന നാലുപേരുടെയും ഉറച്ച വിശ്വാസം.

2. യേശുവിന്റെ പ്രവർത്തനത്തിനു ഭാഗ്യമുണ്ടായ തന്റെ ഭവനത്തിനു സംഭവിച്ച കേടുപാടുകളെക്കുറിച്ച് അല്ലലില്ലാതെ വർത്തിച്ച ഭവനനാഥന്റെ ത്യാഗമനസ്ഥിതി.

"കൂട്ടുകാരനുവേണ്ടി സ്വന്ത ജീവനെ കൊടുക്കുന്നതിലും വലിയ സ്നേഹമില്ല" എന്ന സന്ദേശം വീണ്ടും കാട്ടുകയും ജീവിതത്തിൽ പകർത്തുകയും ചെയ്യുന്ന നാല് മനുഷ്യർ. അപരന്റെ വേദനയും നിസ്സഹായതയും കണ്ട് സഹതാപിക്കുകയല്ല സൗഖ്യത്തിന് സാധ്യമായ മാർഗ്ഗത്തിലേയ്ക്ക് നടന്നടുക്കുന്നു.

നാലു വ്യക്തി ജീവിതങ്ങളുടെ സവിശേഷതകൾ

1. ഒരേ മനസ്സും ഒരേ ചിന്തയും, ഒരേ പ്രവൃത്തിയും
2. ത്യാഗം സഹിക്കുവാൻ സന്നദ്ധൻ
3. കാരുണ്യത്തിന്റെ മാതൃക
4. ദൃഢമായ വിശ്വാസം

"പ്രവൃത്തിയില്ലാത്ത വിശ്വാസം ചത്തതാണ്" (വി. യാക്കോബ് 2:17)

ഇത് ഓർമ്മപ്പെടുത്തൽ മാത്രം

രണ്ട് ചോദ്യങ്ങൾ

1. നമ്മുടെ വിശ്വാസ ജീവിതം പ്രവൃത്തി ഒരുവന് സൗഖ്യത്തിന് കാരണമാകുന്നുണ്ടോ?

2. നമ്മുടെ ക്രിസ്തീയ ജീവിതം ആരുടേലും ജീവിതത്തിന് മാറ്റത്തിന് മുഖാന്തിരമാകുന്നുണ്ടോ?

യെഹൂദന്മാരുടെ ചിന്തയിൽ പാപപ്രവൃത്തിയുടെ ഒരു അനന്തര അനുഭവമാണ് രോഗം. പാപം ചെയ്തു കഴിഞ്ഞാൽ മനസ്സിലുണ്ടാകുന്ന ശോകമാണ് രോഗങ്ങളെ വരുത്തിവയ്ക്കുന്നത്. എല്ലാ രോഗങ്ങളും പാപത്താലല്ലെങ്കിലും മനുഷ്യരോഗത്തിന്റെ മുഖ്യകാരണം പാപമാണ്. ഇവിടെ തളർവാതരോഗിയുടെ പാപങ്ങളാണ് അവനെ അപ്രകാരമാക്കിയതെന്നു കർത്താവ് പാപമോചനം നൽകിയതിൽ നിന്നും മനസ്സിലാക്കാം.

"മകനേ നിന്റെ പാപങ്ങൾ മോചിച്ചു തന്നിരിക്കുന്നു" (വി. മർക്കോസ് 2:5).

1. പാപമോചനം ദൈവത്താൽ മാത്രം (ദാനിയേൽ 9:9; മർക്കോസ് 2:7
2. പാപമോചനം ക്രിസ്തുവിനാൽ (മർക്കോസ് 2:5, ലൂക്കോ. 7:48)
3. പാപമോചനത്തിനുള്ള അധികാരം ക്രിസ്തുവിനാൽ ശ്ലീഹന്മാർക്കു നൽകപ്പെട്ടു (വി. യോഹ. 20:21).
4. പാപമോചനം ദൈവത്തിന്റെ ദയയേയും (മീഖാ 7:18) കൃപയേയും (റോമർ 5:15, 16, സങ്കീ. 51:1). വിശ്വസ്തതയെയും (1 യോഹ. 1:9) കാണിക്കുന്നു.

പാപങ്ങൾ മോചിച്ചു തന്നിരിക്കുന്നു എന്നു ക്രിസ്തു പ്രഖ്യാപനം ചില ശാസ്ത്രിമാരുടെ ചിന്തകൾ ക്രിസ്തു മനസ്സിലാക്കി മനുഷ്യപുത്രന്റെ അധികാരത്തെ വെളിപ്പെടുത്തി.

"എഴുന്നേറ്റ് കിടക്ക എടുത്തു നടക്കുക" എന്നു പറഞ്ഞു സൗഖ്യത്തെ നൽകി. അവൻ എഴുന്നേറ്റ് കിടക്ക എടുത്തുംകൊണ്ട് പുറപ്പെട്ടു. അവിടെ ഉള്ളവർ വിസ്മയിച്ചു ദൈവത്തെ മഹത്വപ്പെടുത്തി.

"ഒരുവന്റെ സൗഖ്യം നിരവധിപ്പേരേ ക്രിസ്തുവിൽ ആകർഷിച്ചു."

"രോഗികളുടെ വൈദ്യനും ദീനന്മാരുടെ പരിപാലകനും ആത്മാവിലും ശരീരത്തിലും രോഗിയായിരുന്ന തളർവാതക്കാരനെ സൗഖ്യപ്പെടുത്തി പരിപൂർണ്ണ സ്വസ്ഥത നൽകിയവനുമായ കർത്താവേ! ഇപ്പോൾ നിന്റെ കരുണയാൽ ഞങ്ങളുടെ ആത്മാക്കളേയും സന്ദർശിക്കണമേ" (മ്ശറിയോ സന്ധ്യ സ്ലൂസോ).

പുസ്തകം

# അദ്ഭുതം, അസാധാരണം, അനുപമം

## ഫാ. ഡോ. ജേക്കബ് കുര്യൻ

പള്ളികളുടെ ജൂബിലി ആഘോഷപരിപാടികൾ കണ്ടും കേട്ടുമുള്ളതിൽ നിന്നൊരു വ്യത്യസ്തത! പാരമ്പര്യത്തിൽ ഊറ്റം കൊള്ളുകയും അത്യാധുനിക ആഘോഷപരിപാടികൾ ആവിഷ്ക്കരിക്കയും ചെയ്യുന്നതുമാണ് ഓർത്തഡോക്സിയെന്ന് ധരിച്ചിരിക്കുന്ന ഒരു കാലത്ത് പെരിങ്ങനാട് മർത്തശ്മൂനി ഓർത്തഡോക്സ് വലിയപള്ളിയുടെ ശതോത്തര പ്ലാറ്റിനം ജൂബിലിക്ക് വേറിട്ടൊരു ശൈലി. പ്രൗഢഗംഭീരമായ ഒരു ഗ്രന്ഥസമാഹാരം ജൂബിലി സമ്മാനമായി അണിയിച്ചൊരുക്കിയിരിക്കുന്നു. ഒമ്പത് മക്കാബിയ പുസ്തകങ്ങളും (മക്കാബിയ പുസ്തകങ്ങൾ ഒമ്പതുണ്ടെന്ന് പലർക്കും ബോധ്യപ്പെടുന്ന ആധികാരികതയോടെ) അവയുടെ പഠനത്തിന് വഴികാട്ടുന്ന പൈതൃക രേഖകളും ഇതാദ്യമായി മലയാളത്തിൽ ഒറ്റ വാല്യമായി ഈടുറ്റ അനുബന്ധ ലേഖനങ്ങളോടൊപ്പം പ്രസിദ്ധീകരിച്ചിരിക്കുന്നു. 'അത്ഭുതം, അസാധാരണം, അനുപമം' എന്നല്ലാതെ എന്ത് വിശേഷണമാണ് ഈ സംരംഭത്തിന് കൊടുക്കാവുന്നത്?

സുറിയാനി ക്രൈസ്തവസഭാപാരമ്പര്യങ്ങൾക്ക് യഹൂദ പശ്ചാത്തലം കൂടുതലായിട്ടുണ്ടെന്നുള്ളത് ഒരു സത്യമാണ്. അതുകൊണ്ട് യഹൂദ സംസ്ക്കാരം, ചരിത്രം, മതജീവിതം മുതലായവ സുറിയാനി സഭാ ജീവിതത്തെ നല്ലവണ്ണം സ്വാധീനിച്ചിട്ടുണ്ട്. അക്കൂട്ടത്തിൽ പ്രത്യേക പ്രാധാന്യം നൽകുന്ന ഒന്നാണ് വിശ്വാസസംരക്ഷണത്തിനുവേണ്ടി രക്തസാക്ഷിത്വം വരിക്കയും ധീരമായി പോരാടുകയും ചെയ്തവരുടെ അനുസ്മരണം. യഹൂദ ചരിത്രത്തിലെ മക്കാബിയ പുസ്തകങ്ങൾ ആദിമ സഭാപാരമ്പര്യത്തിലും വിശേഷപ്പെട്ടവയായി കരുതിയിരുന്നു. യഹൂദ രക്തസാക്ഷികളായ മർത്തശ്മൂനിയും ഏഴുമക്കളും അവരുടെ ആത്മീയഗുരുവായിരുന്ന ഏലയാസറും അങ്ങനെയാണ് സുറിയാനി സഭാജീവിതത്തിലും സ്ഥാനം പിടിച്ചത്.

ഉത്തരകാനോനികഗ്രന്ഥങ്ങളുടെ കൂട്ടത്തിൽ ഹൂദായകാനോൻ പ്രകാരം പഴയനിയമത്തിൽ മക്കാബിയരുടെ മൂന്നു പുസ്തകങ്ങൾ ഉൾപ്പെടുത്തിയിട്ടുള്ളതിൽ രണ്ടും മൂന്നും പുസ്തകങ്ങൾ മർത്തശ്മൂനിയെയും മക്കളെയും ഏലയാസർ പുരോഹിതനെയും കുറിച്ച് പ്രതിപാദിക്കുന്നു. പിൽക്കാല ഗവേഷണ പഠനങ്ങൾ പ്രകാരം, ശ്മൂനി വിവരങ്ങൾ ചേർത്ത പുരാതനരേഖകളെയും മക്കാബിയ ഗ്രന്ഥങ്ങളായി വിശേഷിപ്പിക്കപ്പെട്ടു. അങ്ങനെയാണ് 'മക്കാബിയരുടെ ഒമ്പത് പുസ്തകങ്ങൾ' ശ്രദ്ധിക്കപ്പെടുന്നത്.




ശ്മൂനി ഭക്തിയിലൂടെ വിശ്വാസ സംരക്ഷണത്തിനും, രക്തസാക്ഷിത്വത്തിനും, അമ്മമാരുടെയും ഗുരുക്കന്മാരുടെയും യുവാക്കളുടെയും മാതൃക ക്രൈസ്തവ ആധ്യാത്മികതയിലും ഊന്നിപ്പറയപ്പെട്ടു എന്നതാണ് വസ്തുത. ശ്മൂനിയോ, മക്കളോ, ഏലിയാസർ പുരോഹിതനോ ക്രൈസ്തവ ചരിത്രത്തിനു ശോഭ കൂട്ടുന്നത് അവർ കൃസ്ത്യാനികൾ അല്ലാതെതന്നെ രക്ഷാകരപദ്ധതിയിൽ ദൈവം അവരെ ഉപയോഗിച്ചതിന്റെ അനുഭവപൈതൃകത്തിന്റെ തുടർസാന്നിധ്യം കൊണ്ടാണ്, ശ്മൂനിയുടെ നാമത്തിൽ പെരിങ്ങനാട് പള്ളിയെപ്പോലെ പല ദേവാലയങ്ങളും ശക്തമായ ഒരു ആധ്യാത്മികസ്വത്വം പരിപാലിക്കുന്നതും, ക്രൈസ്തവ പൈതൃകത്തിലെ അനന്യമായ ഒരു മാതൃകയായി ഗണിക്കപ്പെടുന്നതും.

ഈ ഗ്രന്ഥത്തെ സമഗ്രമാക്കുന്നത് ശ്മൂനി ചരിത്രത്തെയും ആധ്യാത്മികതയെയും കുറിച്ചുള്ള പഠനങ്ങൾ ഗവേഷണവിവരങ്ങൾ മുതലായവ കൊണ്ടുകൂടിയാണ്. ഫാ. ഡോ. കെ. എം. ജോർജ്ജിന്റെ അവതാരികയും, ഡോ. കുര്യൻ തോമസിന്റെ ആമുഖപഠനവും, ജിജു തോമസിന്റെ ഗവേഷണലേഖനവും ഒക്കെ ഈ സമഗ്രതയ്ക്ക് മാറ്റു കൂട്ടുന്നു. ആരാധനാപാരമ്പര്യവുമായി ബന്ധപ്പെട്ട വസ്തുതകൾ ഒരു പക്ഷേ ഇത്രമാത്രം ഗഹനമായി ചേർക്കുവാൻ മറ്റൊരു ശ്മൂനി പഠനത്തിനും കഴിഞ്ഞുകാണുകയില്ല. പുരാതന ക്രൈസ്തവ രചനകളിൽ നിന്ന് നാസിയാൻസിലെ ഗ്രിഗോറിയോസിന്റെയും, സ്വർണ്ണനാവുകാരനായ മാർ ഈവാനിയോസിന്റെയും, മാർ അപ്രേമിന്റെയും, മാർ സേവേറിയോസിന്റെയും ശ്മൂനി കേന്ദ്രീകൃത രചനകൾ കൂടി ആയപ്പോൾ ഈ ഗ്രന്ഥത്തെ, 'അദ്ഭുതം, അസാധാരണം, അനുപമം' എന്നാവർത്തിച്ച് വിശേഷിപ്പിക്കാതിരിക്കാൻ തരമില്ല. ബന്ധപ്പെട്ട എല്ലാവരെയും ഹൃദയപൂർവ്വം അഭിനന്ദിക്കുന്നു.

Church Calendar



# Healing the Paralysis of Sin: Christ's Power to Forgive and Restore

**(St. Mark 2:1–12)**

**Dn. Aaron Joshua John**

The Third Sunday of Great Lent, known as Palsy Sunday, centres on Christ's healing of the paralyzed man brought to Him by four friends. This miracle highlights not only Christ's power to heal the body but, more profoundly, His authority to forgive sins. The season of Lent invites us to confront our spiritual paralysis, the ways sin weighs us down, weakens our souls, and separates us from God. Through repentance, prayer, and humility, we bring our brokenness to Christ, trusting in His grace to restore us.

The readings for this Sunday, from Ezekiel 34 (where God promises to seek out and heal His scattered sheep) to Romans 5 (which proclaims justification through Christ's sacrifice), assure us that no paralysis is too great for the healing mercy of God. As we reflect on this Gospel, we are challenged to ask: What is paralyzing our souls, and how can we allow Christ to lift us up?

**1. Christ, the Physician of Body and Soul**

The paralytic in Mark 2:1–12 is unable to come to Christ on his own. It is the faith of his friends that brings him to Jesus, tearing open the roof to lower him into the house. Moved by their faith, Jesus first says to the man, "Son, your sins are forgiven." This statement shocks the scribes, who accuse Him of blasphemy, but Christ reveals that the forgiveness of sins is the deeper healing humanity needs. St. John Chrysostom explains: "The body is paralyzed, but the soul is healed first. For Christ came as a physician of the soul, and only after curing that which is immortal did He turn to what is perishable." The paralysis of sin is more dangerous than bodily illness, it binds us to spiritual death. The prophet Isaiah warns of this in Isaiah 5:20-25, where sin corrupts the heart and provokes divine judgment. Yet Christ, the Good Shepherd of Ezekiel 34, seeks out His lost sheep, carrying them back to safety and binding up their wounds.

This healing is not just individual but communal. In Acts 5:12–16, the apostles continue Christ's healing work, demonstrating that the Church is the ongoing presence of Christ's mercy. During Lent, we are called to seek forgiveness through confession and the sacraments, experiencing Christ's healing touch through the life of the Church.

**2. The Power of Faith and Perseverance**

The friends of the paralytic display remarkable faith and determination. When they cannot reach Jesus because of the crowd, they refuse to give up. They climb to the roof, break it open, and lower their friend down. Their persistence mirrors the spiritual struggle of Lent, a journey that requires endurance and trust in God's timing.

St. Gregory of Nazianzus writes: *"Faith is the ladder that brings man to God; without it, no one can rise."* The friends' actions embody the call of 2 Corinthians 12:7–10, where Paul boasts in his weaknesses, knowing that God's grace is sufficient. In our spiritual battles, we may feel weighed down, but Christ tells us, as He told Paul: *"My grace is sufficient for you, for My strength is made perfect in weakness."* The persistence of the friends also calls us to carry one another in love. In Lent, we are not only seeking personal transformation but are called to intercede for others, praying, fasting, and working for the healing of the world. As Romans 5:1–5 teaches, suffering produces perseverance, character, and hope, and this hope does not disappoint because of the love of God poured into our hearts through the Holy Spirit.




The climax of the Gospel narrative is when Christ tells the paralytic: *"I say to you, arise, take up your bed, and go to your house"* (Mark 2:11). The man, once confined to his mat, rises, symbolizing the restoration and freedom that comes through forgiveness. His physical healing becomes a visible sign of his inner renewal. a foretaste of the resurrection life Christ offers to all who believe in Him. St. Ephrem the Syrian beautifully reflects on this miracle: *"The paralytic's bed became his testimony. The burden that once carried him, he now carries, proclaiming the grace of Christ to all who see him."* This image calls us to consider how, through repentance and forgiveness, our own brokenness can become a testimony of God's mercy.

As we continue our Lenten journey, let us bring our spiritual paralysis to Christ, trusting that He will lift us up. Let us persevere in prayer, fasting, and charity, carrying one another to the feet of Jesus. And let us embrace Lent not as a burden but as a path to new life, so that, like the healed paralytic, we may rise to walk in the fullness of God's love. *"Arise, shine; for your light has come! And the glory of the Lord is risen upon you"* (Isaiah 60:1).



## നിയമത്തെ അംഗീകരിക്കില്ലെന്ന വിഘടിത നിലപാട് അപലപനീയം: ഓർത്തഡോക്സ് സഭ

കൊച്ചി: വെട്ടിത്തറ സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയിൽ അതിക്രമിച്ച് കയറി പോലീസ് ഉദ്യോഗസ്ഥനെ മർദിച്ച വിമത വിഭാഗത്തിന്റെ നിലപാട് നിയമത്തോടുള്ള വെല്ലുവിളിയാണ്. വെട്ടിത്തറ പള്ളി യഥാർത്ഥ അവകാശികളായ മലങ്കരസഭയ്ക്ക് തിരികെ ലഭിച്ചതാണ്. ഒരു വിശ്വാസിയുടെയും ശവസംസ്ക്കാരച്ചടങ്ങ് സഭ തടഞ്ഞിട്ടില്ല. ശനിയാഴ്ച്ച ദിവസവും പള്ളിയിൽ സംസ്ക്കാരച്ചടങ്ങ് നടന്നിരുന്നു. എന്നാൽ പ്രാർത്ഥിക്കാൻ എന്ന വ്യാജേന ധൂപക്കുറ്റിയുമായി എത്തിയവരുടെ ലക്ഷ്യം നിലവിലെ സമാധാന അന്തരീക്ഷം തകർക്കുക എന്നതാണ്. നിയമപരമല്ലാത്ത കാര്യങ്ങൾ അനുവദിക്കാനാകില്ലെന്ന് വ്യക്തമാക്കിയ സി.ഐ. യെ ഒരു സംഘം അക്രമിച്ചതോടെയാണ് പോലീസിന് ബലം പ്രയോഗിക്കേണ്ടി വന്നത്. സംഭവത്തിന്റെ വീഡിയോ ദൃശ്യങ്ങൾ സത്യം സംസാരിക്കുന്നതിനാൽ ഇത്തവണ കള്ളക്കഥകൾ മെനയാനായില്ല.അല്ലാത്തപക്ഷം ഓർത്തഡോക്സ് സഭയെ പൊതുസമൂഹത്തിൽ അപമാനിക്കാനുള്ള ശ്രമം നടക്കുമായിരുന്നു. സെമിത്തേരിയിൽ ധൂപപ്രാർത്ഥന നടത്തുമ്പോൾ പൂർവികരായ മുഴുവൻ വാങ്ങിപ്പോയവരുടെയും കല്ലറകളിൽ വികാരി ധൂപാർപ്പണം നടത്താറുണ്ട്. നിജസ്ഥിതി ഇതായിരിക്കെ പരിശുദ്ധ വലിയ നോമ്പിന്റെ വേളയിൽ സമാധാനം അട്ടിമറിക്കാൻ ശ്രമിക്കുന്നത് ഖേദകരമാണ്.

മലങ്കരസഭയുടെ കാഞ്ഞിരമറ്റം പള്ളിയിൽ അനധികൃതമായി പ്രവേശിച്ചതിന് വിമതവിഭാഗം ജോസഫ് മാർ ഗ്രിഗോറിയോസ് നിയമ നടപടി നേരിടുന്ന കാര്യം പ്രശ്നങ്ങൾ സൃഷ്ടിക്കുന്നവർ മറക്കരുത്. സമാന്തരഭരണത്തിന് പരമോന്നത കോടതി തന്നെ അന്ത്യം കുറിച്ചിട്ടും മനപ്പൂർവ്വം പ്രശ്നങ്ങൾ സൃഷ്ടിക്കുന്നത് ക്രൈസ്തവസാക്ഷ്യത്തിന് ചേർന്നതല്ലെന്ന് ഓർത്തഡോക്സ് സഭാ വക്താവ് മലങ്കര മൽപ്പാൻ ഫാ. ഡോ. ജോൺസ് ഏബ്രഹാം കോനാട്ട് റീശ് കോർ എപ്പിസ്കോപ്പാ പ്രതികരിച്ചു. മലങ്കരസഭയുടെ ആറ് പള്ളികൾ സംബന്ധിച്ച കേസ് മാർച്ച് 13ന് ബഹുമാനപ്പെട്ട ഹൈക്കോടതി പരിഗണിക്കാനിരിക്കുകയാണ്. ഇതിന് മുന്നോടിയായി പള്ളികളിൽ ക്രമസമാധാനപ്രശ്നങ്ങളുണ്ടെന്ന് വരുത്തിത്തീർക്കാനുള്ള ആസൂത്രിത നീക്കം നടക്കുന്നതായി സംശയിക്കുന്നു. ഇത്തരം കെണികളിൽ വീഴാതെ വിശ്വാസികൾ ജാഗ്രത പാലിക്കണമെന്നും സഭ വാർത്താക്കുറിപ്പിലൂടെ അറിയിച്ചു.




**മുൻ എൻ.ആർ.ഐ. പ്രവാസി അസോസിയേഷന്റെ സാമൂഹിക സേവന അവാർഡ് ഡോ. മറിയ ഉമ്മന് ഡോ. ഗബ്രിയേൽ മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്താ സമ്മാനിച്ചു. കേരള ഡിജിറ്റൽ യൂണിവേഴ്സിറ്റി വൈസ് ചാൻസലർ സിസ തോമസിന്റെ സാന്നിധ്യത്തിൽ മുൻ എം.പി. കെ. മുരളീധരൻ പൊന്നാട അണിയിച്ചു ആദരിച്ചു.**



**മാത്യൂസ് മാർ ബർന്നബാസിന്റെ ദീർഘവീക്ഷണത്തിൽ നാൽപ്പതു വർഷങ്ങൾക്ക് മുമ്പ് ആരംഭിച്ച ഇടുക്കി ഓർത്തഡോക്സ് മെഡിക്കൽ സെന്ററിന്റെ നവീകരണ പ്രവർത്തനങ്ങൾക്ക് തുടക്കം കുറിച്ചു.**



**തിരുവനന്തപുരം പ്രസ്സ് ക്ലബ്ബിൽ വച്ച് നടന്ന കെ.പി.എ.സി. ലളിത അനുസ്മരണ സമ്മേളനത്തിൽ പള്ളിപ്പാട് ചിറ്റക്കാട്ടു പുത്തൻവീട്ടിൽ ഡോ. ജോൺസൻ ജോസഫിന് സ്വാമി വിവേകാനന്ദ രത്ന പുരസ്കാരം സിനിമാ താരം നൽകി ആദരിച്ചു. മികച്ച സാമൂഹിക സാംസ്കാരിക വിദ്യാഭ്യാസ ജീവകാരുണ്യ സേവനങ്ങൾ കണക്കിലെടുത്താണ് ഈ അവാർഡ്. എറണാകുളം, എളംകുളം മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് പള്ളി അംഗമാണ്. പള്ളിപ്പാട് സെന്റ് ജോർജ് ഓർത്തഡോക്സ് കാതോലിക്കേറ്റ് സിംഹാസന പള്ളിയാണ് മാതൃ ഇടവക.**

## നോമ്പ്

“ക്രിസ്തീയ സമൂഹത്തിൻറെ സംരക്ഷണത്തിനും ആത്മീയ വളർച്ചക്കും വേണ്ടി, അനുതാപത്തിൻറെയും പ്രാർത്ഥനയുടെയും സമയമായി, സഭ മുഴുവൻ ഒരുമിച്ചു ദൈവ മുമ്പാകെ വരുവാനുള്ള സമയമാണ് നോമ്പ്.

നോമ്പ് ദിവസങ്ങളിൽ മൽസ്യ-മാംസ വർജ്ജനം മാത്രമല്ല ഭക്ഷണവും പാനീയവും കൂടാതെ സന്ധ്യവരെയോ, സാധ്യമല്ലെങ്കിൽ 3 മണിവരെയോ ഉപവസിക്കുക എന്നുള്ളതാണ് സഭ അനുശാസിക്കുന്നത്. അത് ജോലിക്കാരായ അൽമായാർക്ക് പലപ്പോഴും പ്രയാസമാണെന്നുള്ളത് നിസ്തർക്കം തന്നെ.

സഭയുടെ പാരമ്പര്യമനുസ്സരിച്ച് ഏറ്റവും പഴയ നോമ്പുകൾ ബുധനാഴ്ചയും വെള്ളിയാഴ്ചയും ഉള്ളതാണ്. അത് കഴിഞ്ഞാൽ പഴക്കം കൂടുതൽ ഉള്ളത് വലിയ നോമ്പിനാണ്. അപ്പോസ്തോലിക കാനോന 69 ഇങ്ങനെ പറയുന്നു:

‘ഏതെങ്കിലും ഒരു എപ്പിസ്കോപ്പയോ, കശീശായോ, ശെമ്മാശ്ശനോ, കോറൂരായോ, മെസ്മെറോനോയോ ഉയിർത്തെഴുന്നേൽപ്പിന്റെ പരിശുദ്ധ 40 ദിവസത്തെ നോമ്പോ, ആഴ്ചവട്ടത്തിലെ നാലാം ദിവസമോ ( ബുധനാഴ്ച) ഒരുക്ക ദിവസമോ (വെള്ളിയാഴ്ച) നോമ്പായി അനുഷ്ഠിക്കാതിരുന്നാൽ, ഏതെങ്കിലും ശരീര രോക മൂലമല്ലെങ്കിൽ, അയാളെ സ്ഥാനത്തു നിന്നും നീക്കണം. അല്മായക്കാരനാണെങ്കിൽ മുടക്കണം.”

**- ഡോ പൗലോസ് മാർ ഗ്രീഗോറിയോസ്**

(എഡിറ്റോറിയൽ, പുരോഹിതൻ ത്രൈമാസിക, മെയ്-ജൂലായ്, 1988)